# പ്രാചീന മലയാളം

## രണ്ടാം ഭാഗം

## ചട്ടമ്പിസ്വാമി



# പ്രാചീനമലയാളം

## രണ്ടാം പുസ്തകം

ചട്ടമ്പിസ്വാമികളുടെ *പ്രാചീന മലയാളം* നമ്മുടെ ചരിത്രഗവേഷണ രംഗത്തെ പെരുമീൻ ഉദയമാണെന്ന് ഡോ ശൂരനാട്ടു കുഞ്ഞൻ പിള്ള രേഖപ്പെടുത്തുന്നു. ചട്ടമ്പിസ്വാമികൾ ആറു ഭാഗങ്ങളായി തയ്യാറാക്കിയ ഈ കൃതി ആദ്യ ഭാഗം 1913 ൽ പ്രസിദ്ധീകരിച്ചു. മലയാളനാടിന്റെ ഉത്ഭവം, ആദിമ ജനസമൂഹം, സംസ്കാരം, ഭാഷാരീതി, ബ്രാഹ്മണ കുടിയേറ്റങ്ങൾ, അവരുടെ പക്ഷപാതപരമായ ചരിത്രരചനകൾ ഇവയുടെയൊക്കെ സത്യാവസ്ഥയെ പ്രാചീനരേഖകളുടെ അടിസ്ഥാനത്തിൽ പരിശോധിച്ച് ഈ കൃതി അന്നുനിലവിലിരുന്ന ഉച്ചനീചത്വാധിഷ്ഠിതമായ സാമുദായികാധിപത്യ വാദങ്ങളെ സപ്രമാണം ഖണ്ഡിക്കുന്നു. അത് ഒരു യുഗപരിവർത്തനത്തിന്റെ ആരംഭം കുറിച്ചു. ശ്രീ വൈക്കം വിവേകാനന്ദൻ കണ്ടെടുത്ത *പ്രാചീന മലയാളം* രണ്ടാം ഭാഗത്തിന്റെ കയ്യെഴുത്തു പ്രതിയാണ്, ഒരു നൂറ്റാണ്ടിനു ശേഷം ആദ്യമായി പ്രസിദ്ധീകൃതമാവുന്നത്. ഇതിൽ പ്രകടമാകുന്ന അന്വേഷണ ബുദ്ധിയും, സത്യദർശന രീതിയും ചരിത്ര ഗവേഷകരെ അമ്പരപ്പിക്കുന്നതാണ്.

# പ്രാചീനമലയാളം

രണ്ടാം പുസ്തകം

## ചട്ടമ്പിസ്വാമികൾ

സമ്പാദകൻ
വൈക്കം വിവേകാനന്ദൻ

അവതാരിക
പ്രൊഫ. രാജൻഗുരുക്കൾ

Chattampi Swami Archive
CENTRE FOR SOUTH INDIAN STUDIES

Centre for South Indian Studies
Kudappanakunnu, Trivandrum 695043, India
indiastudies@gmail.com



Cover: K. Devapalan

Typeset in Rachana
Printed and bound in India by
SB Press (P) Ltd., Trivandrum - 695001, Kerala



Cataloguing Data:
Chattampi Swami
Pracheena Malaylam / by Chattampi Swami
Discovered in 2009 by Vaikkam Vivekanandan
Foreword by Rajan Gurukkal
Includes Illustrations, bibliographical references and index.
1. History, 2.Indian History, 3. Kerala History,
3. Castes of Kerala – Historical Treatment, I. Title
Dewy Class No: 954.83

ISBN 978-81-905928-4-0

# ഉള്ളടക്കം




**വൈക്കം വിവേകാനന്ദൻ** 1933 ൽ മഠത്തിൽ കൃഷ്ണപിള്ളയുടെയും ലക്ഷ്മിക്കുട്ടിയമ്മയുടെയും മകനായി വൈക്കത്തു ജനിച്ചു. ഹിന്ദി അദ്ധ്യപകനായും വൈദ്യുതി ബോർഡിൽ അക്കൗണ്ടന്റായും സേവനമനുഷ്ഠിച്ചു. ചട്ടമ്പി സ്വാമി ആർക്കൈവിന്റെ ഉപദേശസമിതിയംഗം. *കുട്ടികളുടെ ചട്ടമ്പിസ്വാമികൾ, കാമായനി, മഹാപ്രഭു, ഭാരതഹൃദയം, തിരുപ്പാവൈ* എന്നിവ പ്രധാന കൃതികൾ. ഗവേഷണപ്രവർത്തനങ്ങൾക്ക് *ഹേമലതാ പുരസ്കാരം, കവനകൗതുകം അവാർഡ്, വിദ്യാധിരാജ പുരസ്കാരം* തുടങ്ങിയവ ലഭിച്ചിട്ടുണ്ട്. ഭാര്യ മായ. മക്കൾ ഷാജി,ഷീജ,സുജ. വിലാസം- പുഷ്യരാഗം, ചക്കരക്കളം, ചേർത്തല -688524.

# അവതാരിക

കേരളത്തിൽ ആധുനിക ചിന്തയുടെ ബീജാവാപം നടത്തിയ ഉത്പതിഷ്ണുക്കളിൽ പ്രാതസ്മരണീയനായ ചട്ടമ്പിസ്വാമികളുടെ *പ്രാചീനമലയാളം* രണ്ടാം ഭാഗം ആദ്യമായി പ്രസിദ്ധീകരിക്കപ്പെടുകയാണ്. അദ്ദേഹത്തിന്റെ മറ്റ് പല കൃതികളെയും പോലെ ഈ ഗ്രന്ഥവും നഷ്ടപ്പെട്ടുപോയെന്നാണ് സ്വാമികളുടെ ജീവചരിത്രകാരന്മാരെല്ലാം കരുതിയത്. അത് തേടിപ്പിടിച്ച് പ്രസിദ്ധപ്പെടുത്തിയ ശ്രീ വൈക്കം വിവേകാനന്ദനോട് നമ്മളോരോരുത്തരും വിശേഷിച്ചും പ്രാദേശിക ചരിത്രഗവേഷകർ മുഴുവനും അങ്ങേയറ്റം കടപ്പെട്ടിരിക്കുന്നു. നൂറു വർഷമെങ്കിലും പഴക്കമുള്ള അതിന്റെ കയ്യെഴുത്തു പ്രതി കൂടൽമാണിക്യം ക്ഷേത്രത്തിലെ ഒടുവിലത്തെ തച്ചുടയ കൈമളുടെ ഭാര്യവീടായ വെട്ടിയാട്ടിൽ തറവാട്ടിൽ നിന്നാണ് അദ്ദേഹം കണ്ടെടുത്തത്. മഷി കൊണ്ടെഴുതിയതായിരുന്നു പ്രസ്തുത കയ്യെഴുത്തു പ്രതിയെന്ന് അദ്ദേഹം രേഖപ്പെടുത്തുന്നു. പെൻസിലുകൊണ്ടെഴുതുകയായിരുന്നു സ്വാമികളുടെ പതിവ്. മഷി കൊണ്ടെഴുതിയ കയ്യെഴുത്തു പ്രതിയിൽ അങ്ങിങ്ങു കാണുന്ന പെൻസിലുകൊണ്ടുള്ള തിരുത്തലുകൾ മുൻനിർത്തി ശ്രീ വിവേകാനന്ദൻ ഊഹിക്കുന്നത് ഈ കയ്യെഴുത്തു പ്രതി സ്വാമികൾ നേരിട്ടു പറഞ്ഞുകൊടുത്തെഴുതിച്ചതായിരിക്കണം എന്നാണ്.

*പ്രാചീനമലയാളം* ഒന്നാം ഭാഗം 1913 ലാണ് പ്രസിദ്ധീകരിക്കപ്പെട്ടത്. 1962 ൽ എൻ. ബി. എസ് അതു വീണ്ടും പ്രസിദ്ധീകരിക്കുകയുണ്ടായി. എമ്പ്രാൻ, നമ്പൂരി, പോറ്റി എന്നീ മൂന്നു സംജ്ഞകളെക്കുറിച്ചുള്ള വിശദീകരണമാണ് രണ്ടാം ഭാഗത്തിന്റെ ഉള്ളടക്കം. അക്കാര്യം നേരത്തേ പണ്ഡിതർക്കറിവുള്ളതാണ്. കാരണം ഒന്നാം ഭാഗത്തിലെ ആറാം അദ്ധ്യായം അവസാനിക്കുമ്പോൾ അതു സ്വാമികൾ തന്നെ പരാമർശിച്ചിട്ടുണ്ട്.



ചട്ടമ്പിസ്വാമികളുടെ *പ്രാചീനമലയാളം* ഒരു ചരിത്ര ഗ്രന്ഥമെന്ന നിലയിലല്ല ചരിത്ര രചനയെ സഹായിക്കുന്ന ഒരുപാദാനമെന്ന നിലയിലാണിന്നു പ്രസക്തം. ഒരു കാലഘട്ടത്തിന്റെ ചരിത്രസമീക്ഷയുടെ ചരിത്രം രചിക്കുമ്പോൾ പ്രാഥമിക ഉപാദാനം ഇത്തരം കൃതികളാണ്. അവ അവയുടെ കാലഘട്ടം ഉയർത്തിയ ചരിത്ര സംബന്ധിയായ ആവശ്യങ്ങളുടെ സ്വഭാവം പഠിക്കാനും അപഗ്രഥിക്കാനും സഹായിക്കും. കേരളക്കരയുടെ ഉത്ഭവം, ജനപദങ്ങളുടെ വികാസം, വിവിധ ജനവിഭാഗങ്ങളുടെ കുടിയേറ്റം, വിഭിന്ന പരിഷ്കൃതികളുടെ ഉദയം, ഭൂപ്രകൃതിയുടെ പരിവർത്തനം, സാമുദായിക മേധാവിത്വ പരിണാമം തുടങ്ങിയ വിഷയങ്ങളിൽ ഇപ്പോഴുള്ള അറിവുമായി പ്രാചീന മലയാളം ഒത്തു പോവുകയില്ല. കാരണം നമ്മുടെ കാലഘട്ടത്തിന്റെ ചരിത്രസമീക്ഷയനുസരിച്ചുള്ള ഗവേഷണ പഠനങ്ങളുടെ ഫലം വ്യത്യസ്ഥമാണ്.

ഓരോ കാലഘട്ടത്തിനും അതിന്റെ ചരിത്രസമീക്ഷയുണ്ട്. അതതു കാലഘട്ടത്തിലെ സമൂഹത്തിൽ മേൽക്കൈയ്യുണ്ടായിരുന്നവർ അവരുടെ അധികാരം സാധൂകരിക്കാനും സ്ഥിരപ്പെടുത്താനും ചരിത്രമെഴുതും. ചരിത്രം അധികാരസാധൂകരണത്തിനുള്ള ഉപാധിയാണ്. സാമുദായിക മേധാവിത്വം മാറുമ്പോൾ ചരിത്രപാഠവും മാറും. സാമുദായിക മേധാവിത്വത്തിനു വേണ്ടിയുള്ള മത്സരങ്ങളും പിടിവലികളും ചരിത്രപാഠങ്ങളുടെ വാദഗതി വിശകലനം ചെയ്താൽ മനസ്സിലാവും. ഓരോ ചരിത്രപാഠവും ശ്രമിക്കുന്നത് അവകാശ സ്ഥാപനമാണ്. അതു കൊണ്ടു തന്നെ ചരിത്രജ്ഞാനത്തിന്റെ ആധികാരികത സാമുദായികാധികാരവുമായി ബന്ധപ്പെടുത്തിയേ നമുക്കു പരിശോധിക്കാനാവൂ.

ചരിത്രം ഇങ്ങനെ ഓരോരോ സാമുദായങ്ങളുടെ അവകാശസാധൂകരണം സാധിക്കുന്ന ആത്മനിഷ്ഠപാഠം മാത്രമാണോ? വസ്തുനിഷ്ഠവും ശാസ്ത്രീയവുമായ ചരിത്രമില്ലേ? ഇല്ലെന്നാണെന്റെ പക്ഷം. പാഠമാക്കപ്പെടുന്ന ഏതുചരിത്രവും ആത്മനിഷ്ഠമാണ്. പാഠരൂപത്തിലല്ലാതെ ചരിത്രം പ്രാപ്യവുമല്ല. ഏതു ചരിത്രപാഠത്തിനും വസ്തുനിഷ്ഠചരിത്രം ഹേതുവും ലക്ഷ്യവുമായിരിക്കും. എന്നാൽ എപ്പോഴും ലക്ഷ്യം അപ്രാപ്യവും ഹേതു അസന്നിഹിതവും ആയി നിൽക്കും. ആധുനികതയുടെ കാഴ്ചപ്പാടിൽ നോക്കിയാൽ ചരിത്രപാഠങ്ങളോരോന്നും സത്യത്തോടടുത്തുകൊണ്ടിരിക്കുകയാണെന്നു പറയാം.

പക്ഷേ ഓരോ കാലഘട്ടവും ഏറ്റവും സത്യസന്ധമെന്ന് കരുതിയതു് അതിന്റെ ചരിത്ര പാഠമാണ്. അതുകൊണ്ടാണല്ലോ പൂർവ്വപാഠങ്ങളെ അതു തിരുത്തിയതു്. ഈ തിരുത്തലുകളുടെ ചരിത്രമറിയാവുന്ന നാം ഇന്നെഴുതുന്ന ചരിത്രപാഠം നാളെ തിരുത്തപ്പെടും എന്ന കാര്യം അംഗീകരിക്കാതിരുന്നുകൂടാ. ഈ തിരിച്ചറിവിൽ നിന്നുണ്ടാവുന്ന ആത്മവിമർശം ചരിത്രപണ്ഡിതരെ കടും പിടിത്തത്തിൽ നിന്നും ഒഴിഞ്ഞു നിൽക്കാൻ പ്രേരിപ്പിക്കും. പണ്ടെഴുതപ്പെട്ട ചരിത്രം വെറും ഭാവനയും ഇന്നത്തെ ചരിത്രപാഠം പരമസത്യവും എന്ന ധാരണ മൗഢ്യമാണ്. ഇന്നത്തെ ചരിത്രവും ഭാവന തന്നെയാണ്. പക്ഷേ അനിഷേധ്യമായ ഒരു വ്യത്യാസമുണ്ട്. ആത്മവിമർശം ഉൾപ്പെടെയുള്ള രീതിശാസ്ത്ര നിഷ്കർഷകളുടെ കടിഞ്ഞാണിൽ കുതറിയോടുന്ന ഭാവനയാണെന്ന വ്യത്യാസം. എങ്കിലും കാലാതിവർത്തിയായ സത്യമായി നിലനില്ക്കാൻ നമ്മുടെ ചരിത്രപാഠത്തിനും കഴിയില്ല.

ചട്ടമ്പിസ്വാമികളുടെ *പ്രാചീനമലയാളം* നമുക്കു പ്രധാനമാവുന്നതു് മേൽപ്പറഞ്ഞ സംഗതികളുടെ പശ്ചാത്തലത്തിലാണ്. ഒരിക്കലും കിട്ടുകയില്ലെന്നു കരുതിയ അതിന്റെ രണ്ടാം ഭാഗം കണ്ടുകിട്ടിയതും പ്രസിദ്ധപ്പെടുത്തിയതും പ്രസ്തുത പശ്ചാത്തലത്തിൽ സുപ്രധാനം തന്നെ. ചരിത്രപ്രധാനമായ ആ ദൗത്യം നിർവഹിക്കാൻ നിയോഗമുണ്ടായ ശ്രീ വൈക്കം വിവേകാനന്ദനോട്ട് ഒരു ചരിത്ര ഗവേഷകൻ എന്ന നിലയിൽ ഞാൻ കടപ്പെട്ടിരിക്കുന്നു. സാധാരണവായനക്കാരെയും ഗവേഷകരെയും ഒരു പോലെ ആകർഷിക്കുന്ന ഈ ഗ്രന്ഥം അവതരിപ്പിക്കാൻ അവസരമുണ്ടായതിൽ എനിയ്ക്ക് ഏറെ സന്തോഷമുണ്ട്. കൃതജ്ഞതയും. ഗ്രന്ഥത്തിന്റെ പ്രയോജനവും പ്രാധാന്യവും വായനക്കാർക്കു കൂടി ബോദ്ധ്യപ്പെട്ടാൽ ഞാൻ കൃതാർത്ഥനായി.

**പ്രൊഫ. രാജൻഗുരുക്കൾ**
വൈസ് ചാൻസലർ
മഹാത്മാ ഗാന്ധി സർവകലാശാല

കോട്ടയം
28.05.2010







ചട്ടമ്പി സ്വാമികൾ (1853-1924)

# പ്രാചീനമലയാളം രണ്ടാം പുസ്തകം ഒരു നിരീക്ഷണക്കുറിപ്പ്

വൈക്കം വിവേകാനന്ദൻ

ആദ്യമേ പറഞ്ഞുവയ്ക്കട്ടെ, ഈ ചരിത്രഗവേഷണ ഗ്രന്ഥത്തിന്റെ കയ്യെഴുത്തു പ്രതിയുടെ ആദ്യത്തെ അൻപത്തിയൊൻപതു പുറങ്ങൾ മാത്രമേ കണ്ടുകിട്ടിയിട്ടുള്ളൂ. അതിൽത്തന്നെ അവസാനത്തെ നാലു പുറങ്ങൾ അപൂർണ്ണവും.

ചട്ടമ്പിസ്വാമികൾ ഈ രണ്ടാം പുസ്തകത്തിൽ ആദ്യമായി പഠനവിധേയമാക്കുന്നത് എമ്പ്രാൻ, നമ്പൂരി, പോറ്റി എന്നീ നാമങ്ങളെയാണ്. ബ്രാഹ്മണർക്ക് ഈ നാമങ്ങൾ എവിടെ നിന്ന്, എങ്ങനെ വന്നു ചേർന്നു? ഇവയുടെ ഉത്ഭവവും പൊരുളും ഏതുവിധം? ഈ നാമങ്ങളുടെ പിന്നിലെ സത്യമെന്ത് ? മൂസ്സത്, ഇളയത്, മൂത്തത് ഇവരൊക്കെ എങ്ങനെ അവാന്തരവിഭാഗങ്ങളായി? ഇത്യാദികാര്യങ്ങളെല്ലാം ശ്രുതി, സ്മൃതി, ശബ്ദശാസ്ത്രം, തർക്കശാസ്ത്രം, പ്രാചീന വാമൊഴി വരമൊഴി തെളിവുകൾ, സർക്കാർ രേഖകൾ, ഇവയെ ചുറ്റിപ്പറ്റി ഗ്രാമ ഗ്രാമാന്തരങ്ങൾ തോറും നിലനിൽക്കുന്ന യാഥാർത്ഥ്യങ്ങൾ ഇവയെ അടിസ്ഥാനമാക്കി സൂക്ഷ്മമായി പരിശോധിച്ച് സത്യമെന്തെന്ന സ്വാമികൾ രേഖപ്പെടുത്തുന്നു.

ഈ ചരിത്രഗവേഷണത്തിനു പിന്നിലെ അന്വേഷണ ബുദ്ധിയും, സത്യദർശനൗത്സുക്യവും ചരിത്ര ഗവേഷകരെ അമ്പരപ്പിക്കുന്ന ചടുലതയോടെയാണ് സ്വാമികൾ സ്വന്തം ശൈലിയിൽ രേഖകൾ ഏറെ ഉദ്ധരിച്ചു വെളിപ്പെടുത്തുന്നത്. ആ സത്യാന്വേഷണം ചെന്നെത്താത്ത മേഖലകൾ ചുരുക്കം. ആദ്യമായി എമ്പ്രാൻ എന്ന നാമത്തെ മാപ്പിളതിരുമുല്പാടിന്റെ *കേരളാവകാശം, ജാതിനിർണ്ണയം,* വൈക്കം പാച്ചു മൂത്തതിന്റെ *കേരളോല്പത്തി* എന്നീ കൃതികളെ അടിസ്ഥാനമാക്കി വിശകലനം ചെയ്യുന്നു. തുടർന്ന് നമ്പൂരി നാമത്തെ ന എന്ന അക്ഷരം മുതൽ പഠനവിധേയമാക്കുന്നു. ഏകാക്ഷരനിഘണ്ടുക്കൾ, ശ്രുതി വചനങ്ങൾ എല്ലാം പരിശോധിക്കുന്നു. ബ്രഹ്മവാചിയല്ല ഈ അക്ഷരമെന്നും എടുത്തുകാട്ടുന്നു. പിന്നെ പോറ്റി നാമത്തിന്റെ ആഗമകഥപറയുന്നു.





ഭാരതത്തിൽ കേരളത്തിലൊഴിച്ചു മറ്റൊരിടത്തും ബ്രാഹ്മണന് മേൽപ്പറഞ്ഞ മൂന്നു നാമങ്ങളും ഇല്ല. അവർക്കിത് അവരുടെ സ്വദേശത്തു നിന്നു കിട്ടിയതോ, മാർഗ്ഗമദ്ധ്യേകിട്ടിയതോ അല്ല. അവിടെയൊന്നും ഈ നാമങ്ങളില്ല. കാഞ്ഞിരോട്ട് പുഴ മുതൽ തെക്കോട്ട് മാത്രമാണ് ഈ നാമങ്ങളുള്ളത്. അതുകൊണ്ട് ഈ നാമങ്ങളുടെ ഉല്പത്തി മലയാള ഭൂമിതന്നെ. ഇതൊന്നും വെറുതെ പറയുന്നതല്ല. പ്രബലമായതെളിവുകളുടെ പിൻബലത്തിലാണ്. പണ്ടു മുതൽക്കുള്ള ആധാര പ്രമാണങ്ങൾ, പുരാണങ്ങൾ, ഗ്രന്ഥവരികൾ, മന്ത്രങ്ങൾ, ഇതിഹാസങ്ങൾ, പലവകപാട്ടുകൾ, പ്രഭുക്കൾ, മരങ്ങൾ, ശരീരാവയവങ്ങൾ എല്ലാം തമിഴ് ഭാഷയിലാണരേഖപ്പെട്ടു കാണുന്നത്. തമിഴിലെ *നന്നൂൽ* എടുത്തുകാട്ടി ഈ മലയാളം തമിഴ് നാടിന്റെ ഭാഗമായിരുന്നു എന്നു കാണിക്കുന്നു. മറ്റൊരിടത്തും ഇല്ലാത്തതും ഇവിടെ മാത്രം നിലനിൽക്കുന്നതുമായ എമ്പ്രാൻ, നമ്പൂരി, പോറ്റി ശബ്ദങ്ങൾക്ക് മലയാളത്തിൽ നിന്നു കിട്ടുന്ന അർത്ഥങ്ങളേ കൽപിക്കാൻ പാടുള്ളൂ. അല്ലാതെ സംസ്കൃത ഭാഷയിലേതെന്നു നടിച്ചു തോന്ന്യാസമായിട്ടു പ്രചരിപ്പിച്ചതിനു പിന്നിൽ മറ്റു വല്ല നീച ഉദ്ദേശ്യവുമായിരിക്കാം.

ഈ മൂന്ന് നാമങ്ങൾക്കും തെറ്റായ അർത്ഥങ്ങളാണ് ബ്രാഹ്മണർ പ്രചരിപ്പിച്ചത് എന്ന് എടുത്തുപറഞ്ഞുകൊണ്ട് ശബ്ദശാസ്ത്രത്തിലും, ഈ നാട്ടു പാരമ്പര്യത്തിലും, പലേ രേഖകളിലും കൂടി സ്വാമികളുടെ തൂലികജൈത്രയാത്ര നടത്തുന്നു. ബ്രാഹ്മണ കൃത വികൃത കൃതികളെയും പാച്ചുമൂത്തതിന്റെ അശാസ്ത്രീയ നിഗമനങ്ങളെയും തള്ളിക്കളഞ്ഞിട്ട് ഈ പദങ്ങളുടെ ആഗമവഴികൾ വ്യക്തമായി കാണിച്ചു തരുന്നു. സമാധാന നിഷേധരൂപത്തിലുള്ള ഈ തർക്ക ശാസ്ത്രരീതി സത്യത്തെ പുറത്തു കൊണ്ടുവരുന്നു. ഈ വിശകലനരീതി ചരിത്രഗവേഷകർക്കെല്ലാം കിടയറ്റമാതൃകയാകേണ്ടതാണ്.

എം, നം, തം, ചെം എന്ന അനുസ്വാര യുക്താക്ഷരങ്ങളും എമ്പ്, നമ്പ്, തമ്പ് തുടങ്ങിയ സ്ഥാനവചനങ്ങളും വിശകലനം ചെയ്ത് ഇവയിൽ നിന്ന് ഉരുത്തിരിഞ്ഞു വന്നിരിക്കുന്ന നാമങ്ങളും അവയുടെ ക്രമാനുഗതമാ

യ രൂപ പരിണാമങ്ങളും കാണിച്ചു തരുന്നു. ഇവിടെ അതിരസകരമായ ഒ
രുകാര്യം സ്വാമികൾ ചൂണ്ടികാണിക്കുന്നുണ്ട്. തിരുവിതാംകൂറിൽ കൊട്ടു
ത്തുവന്നിരുന്ന തമ്പി ചെമ്പകരാമൻ എന്ന ബിരുദത്തിന്റെ ഉത്ഭവചരിത്ര
മാണത്. അതുപോലെ മാടമ്പ് എന്ന പദവും. ചെം + പിരാൻ ചെമ്പിരാ
നും ഒടുവിൽ ചെമ്പകരാമനും ആയി. പ്രഭു ഭവനമാണ് പണ്ടത്തെ മാടം.
അതു മഠം ആയി. അതിനോട്ട് എമ്പ് ചേർന്ന് മാടമ്പ് (അനുസ്വാരവും എ
കാരവും ലോപിച്ച്) എന്നായി.

മലയാള ബ്രാഹ്മണർക്ക് എട്ടുവിഭാഗങ്ങളുണ്ട്. സമ്രാട്, ആഢ്യൻ,
വിശിഷ്ടൻ, സാമാന്യൻ, ജാതിമാത്രകൻ, സാങ്കേതികൻ, ശാപഗ്രസ്തൻ,
പാപി. ഇവരിൽ അഞ്ചാം തരക്കാരാണ് അഷ്ടവൈദ്യന്മാരായ മൂസ്സത
ന്മാർ, ആലത്തൂർ നമ്പി തുടങ്ങിയവർ, ആയുധം വാങ്ങിയ ശാസ്ത്രനമ്പൂരി
മാർ, വേദാദ്ധ്യയനം ഉപേക്ഷിച്ചവർ എല്ലാം. ഇവർക്കെല്ലാം കുറച്ചിലിനു
കാരണം വൈദ്യവൃത്തിയോ, ആയുധവിദ്യയോ ഒന്നുമല്ല എന്നു സ്വാമി
കൾ വെളിപ്പെടുത്തുന്നു. തുടർന്നുള്ള മൂന്ന് വിഭാഗങ്ങളെയും സ്വാമികൾ
വിദശ്ധമായി വിശകലനം ചെയ്യുന്നു. തന്റെ നിഗമനങ്ങൾക്ക് ഉപോൽബ്ബ
ലകമായി ഏറെ ഉദാഹരണങ്ങളും ഉദ്ധരിക്കുന്നു. ഈ ഏട്ടുക്കൂട്ടരും ബ്രാഹ്മ
ണർ തന്നെ. ഓരോ നിസ്സാരകാരണങ്ങളെ ചൊല്ലി തരം തഴ്ത്തപ്പെട്ടവർ.
ഇവിടെയെല്ലാം അവ്യാപ്തി, അതിവ്യാപ്തി എന്ന ദോഷങ്ങൾ സ്വാമിദർ
ശിക്കുന്നു.

മലയാളത്തിലെ ആദിവാസികൾ ഈ വരത്തരെ ആദ്യം ഓടിച്ചു
വിട്ടതാണ്. അവർ വീണ്ടും വന്നു. ഇതിനെല്ലാം പരശുരാമനെ സാക്ഷി
നിർത്തുന്നു. രണ്ടാമതു വന്നവർ പിൻകുടുമ, മുൻകുടുമ ഇവ സൗകര്യം പോ
ലെ അണിയുന്നു. പോറ്റി, നമ്പിതിരി, നമ്പൂതിരി, നമ്പൂരി ഇങ്ങനെയായി
ക്കൊണ്ടിരിക്കുന്നു. ഇവരുടെ ചേഷ്ടകളൊന്നും പരശുരാമ കല്പിതമല്ലത
ന്നെ.

എമ്പ്രാൻ നമ്പൂരിയായതും, പോറ്റിയായതും പിന്നീട്ട് നമ്പൂരിയാ
യതും മറിച്ചും പതിനാറോളം ഉദാഹരണങ്ങളിലൂടെ കാണിച്ചുതരുന്നു. ശാ
പഗ്രസ്തരെന്നും പാപികളെന്നും പറഞ്ഞു അധമന്മാരാക്കി മാറ്റിനിർത്തിയ
വിഭാഗക്കാരെപ്പറ്റി നമ്പൂരിമാർതന്നെ കൃത്രിമമായി പടച്ചുവിട്ട *കേരളമാ
ഹാത്മ്യം, കേരളോല്പത്തി* തുടങ്ങിയ ആദ്യകൃതികളിൽ നിന്നു ചൂണ്ടിക്കാ
ണിച്ചുകൊണ്ട് ഈ അധമവിഭാഗ വിഭജനം പച്ചക്കള്ളമെന്ന് സ്വാമി അ





സന്നിദ്ധമായി പറയുന്നു. മലയാള ബ്രാഹ്മണർക്കിടയിലെ ഹീനചര്യക
ളെയും കുടില തന്ത്രങ്ങളെയും വരച്ചുകാട്ടുന്നു.

ദരിദ്രരായ ബ്രാഹ്മണരും, അവരിലെ തന്നെ ഇളയതുമാരും ശൂദ്ര
രുടെ (നായരുടെ) ചാത്തമുണ്ണുന്നതും, ദക്ഷിണ വാങ്ങുന്നതും സാധാരണ
മായിരുന്നു. അവരെയൊക്കെ പാപികളോ ശാപഗ്രസ്തരോ ആക്കി. വെളി
യിൽ പറയാൻകൊള്ളാത്തവിധം തകരാറുകൾ കാണിച്ച് കുറെപേരെ
പാപികളായി മുദ്രകുത്തി. ഇതിനെല്ലാം തെളിവുകളും നിരത്തുന്നു. അതേ
സമയം പാപികളാക്കിയ ഇളയത്, മൂത്തത് തുടങ്ങിയവരെ തങ്ങൾക്കു പ്ര
യോജനമുണ്ടെന്നു കണ്ടാൽ യോഗ്യനമ്പൂരിമാരാക്കാനും ഇവർക്കു മടിയി
ല്ല. നമ്പൂരി ഇളയതാകുന്നതും മറിച്ചും പണിക്കർ നമ്പൂരിയാകുന്നതും മറി
ച്ചും പിന്നെ പോറ്റിയാകുന്നതും എല്ലാം ധാരാളം സംഭവിച്ചിരുന്നു. ഉദാഹ
രണങ്ങൾ സുലഭം. വടക്കുംകൂർ രാജാവിനു വേണ്ടി മന്ത്രി മുക്കുവരെ പിടി
ച്ചു നമ്പൂരിമാരാക്കി കാൽ കഴുകിച്ച് ഊട്ടു നടത്തിയ സംഭവം സ്വാമി ഉദാ
ഹരിക്കുന്നു. നായർ ഗൃഹങ്ങളിലും മാരാർ ഭവനങ്ങളിലും നിന്ന് തന്ത്രശാ
സ്ത്രഗ്രന്ഥങ്ങൾ കവർന്ന കഥകൾ തുടർന്നു വിവരിക്കുന്നുണ്ട്. അതുപോലെ
ഒരു തരണനല്ലൂർ നമ്പൂരി പിണങ്ങിപ്പിരിഞ്ഞു ചെങ്ങന്നൂർ ചെന്ന് പോറ്റി
മഠത്തിൽ വിവാഹം കഴിച്ച് താഴമൺ പോറ്റിയായി വിളികൊണ്ട കഥ
യും സ്വാമിവിവരിക്കുന്നു. സ്വാമി ഇതെഴുതുന്നതിനും 60 വർഷം മുമ്പ് നട
ന്ന സംഭവമാണിത്. ഇന്നേക്ക് ഏതാണ്ട് രണ്ട് നൂറ്റാണ്ടുമുമ്പ്.

മൂത്തതന്മാർക്ക് ആഢ്യനമ്പൂരിമാർ വിലക്ക് ഏർപ്പെടുത്തിയ കഥ
വളരെ വിചിത്രമാണ്. മൂത്തതന്മാരെ ശിവദ്വിജന്മാരായാണ് നമ്പൂരിമാർ
കരുതുക. ഒരു മൂത്തത് വ്യാജനാമത്തിൽ ഒരു നമ്പൂരി സ്ത്രീയെ വേളികഴി
ച്ചു. തുടർന്ന് പരശുരാമൻ അവരെ മാറ്റിപാർപ്പിച്ചു ക്ഷേത്രസോപാനം കഴു
കാൻ ഏർപ്പാടാക്കി. തുടർന്ന് മറ്റൊരു അശ്ലീല വിലക്കും കല്പിച്ചു. ആ മൂ
ത്തത് ഭാര്യയുമായി സഹശയനം പാടില്ല. അതേസമയം ബ്രാഹ്മണർക്ക്
യഥേഷ്ടം അവളെ അനുഭവിക്കാം, സന്തത്യുല്പാദനം നടത്താം. പാപമേതു
മില്ല പോരേ പൂരം. ജാതി നിർണ്ണയം എന്ന കൃതിയിൽ നിന്ന് ഒരു ശ്ലോ
കം ഉദ്ധരിച്ച് സ്വാമി അർത്ഥം എഴുതുന്നു. കൃതയുഗം മുതൽ കലിയുഗം വ
രെ ബ്രാഹ്മണ ദമ്പതികളിൽ പാത്രത്തിനോ ബീജത്തിനോ വ്യഭിചാര
ദോഷത്തിനെ മറ്റെയാൾ അറിയാതെ ഉല്പാദിച്ചുണ്ടാകുന്ന വംശം കൃതയു
ഗത്തിൽ തന്ത്രി, ത്രേതയിൽ ഭാരത ഭട്ടാരകൻ, ദ്വാപരത്തിൽ അഗ്രിമൻ
(മൂത്തത്), കലിയിൽ ചാക്യാർ എന്നറിയപ്പെടുമത്രെ. പരശുരാമൻ മലയാ

ളത്തെ സൃഷ്ടിച്ചത് ത്രേതായുഗത്തിൽ എങ്കിൽ മുൻപ്രമാണമനുസരിച്ച് തന്ത്രിയും, ഭട്ടാരകനും, മൂത്തതുമൊന്നും ഈ കലിയുഗത്തിൽ ഉണ്ടായിരിക്കാൻ പാടില്ല. എന്നാൽ വാസ്തവം അതല്ലല്ലൊ. ഇവയെല്ലാം ശുദ്ധ അസംബന്ധങ്ങളും അസത്യങ്ങളും തന്നെ. തീർത്തും വിചാരാർഹങ്ങളായ ഇത്തരം നിരവധി സമ്പ്രദായങ്ങൾ ചാതുർവർണ്യത്തിന്റെ തലപ്പത്തിരിക്കുന്നവരെന്ന് അഹങ്കരിച്ചുവാണ ഈക്കൂട്ടരുടെ ചരിത്രത്തിൽ ഉടനീളം കണ്ടെത്താം. ഈ അടുത്തകാലം വരെ ഇളയതെന്നറിയപ്പെട്ടിരുന്ന പലരും ഇന്നു നമ്പൂരിമാരാണ്. ഇവിടെ ശൂദ്രന്റെ (നായരുടെ) പുരോഹിതൻ ഇന്നും ഇളയതെന്നു പറയുന്നവരാണല്ലോ.

ഇത്രയും ഭാഗങ്ങളേ ഇപ്പോൾ കണ്ടുകിട്ടിയ രണ്ടാം പുസ്തകത്തിൽ അവശേഷിച്ചിട്ടുള്ളൂ. ബാക്കി എത്രമാത്രം നഷ്ടപ്പെട്ടുപോയി എന്നു തിട്ടമില്ല. തീർച്ചയായും വിലപ്പെട്ട കുറെ അധികം ഭാഗങ്ങൾ നഷ്ടപ്പെട്ടിരിക്കണം. സ്വാമികളുടെ *പ്രാചീനമലയാളം* ഒന്നാം പുസ്തകം, ഇപ്പോൾ കണ്ടെടുത്ത രണ്ടാം പുസ്തകം (അപൂർണ്ണം) *വേദാധികാരനിരൂപണം* ഇവയിലെ കണ്ടെത്തലുകൾ അക്ഷരം പ്രതിശരിവയ്ക്കുന്നതും വിപുലമായി വിസ്തരിക്കുന്നതുമായ ദിവംഗതനായ ചരിത്രഗവേഷകൻ ശ്രീ. പി. ഭാസ്കരനുണ്ണിയുടെ *പത്തൊമ്പതാം നൂറ്റാണ്ടിലെ കേരളം* എന്ന മഹാചരിത്രഗവേഷണ ഗ്രന്ഥം, പ്രത്യേകിച്ചും അതിലെ അഞ്ചാം ഭാഗമായ ജാതികൾ എന്ന അദ്ധ്യായം ഞെട്ടിക്കുന്ന സത്യകഥനങ്ങൾകൊണ്ട് വായനക്കാരനെ വീർപ്പുമുട്ടിക്കാൻ പോന്നതാണ്.

ചട്ടമ്പിസ്വാമികളിൽ ബ്രാഹ്മണ വിദ്വേഷം ആരോപിക്കുന്നത് ആ മഹാമഹർഷിയുടെ ജീവിതദർശനങ്ങളെപ്പറ്റി മനസ്സിലാക്കാത്ത കൂപമണ്ഡൂകങ്ങൾ മാത്രമാണ്. ശുദ്ധ ഗവേഷണത്തിൽ, സത്യം കണ്ടെത്തുന്നതിൽ മാത്രമായിരുന്നു അവിടത്തേക്കു താല്പര്യം. സദാ ആത്മാരാമനും, അവധൂതനും, വീണേടം വിഷ്ണുലോകം എന്നു കരുതി ജീവിച്ചവനുമായ ആ അതിവർണ്ണാശ്രമിക്കുണ്ടോ വിദ്വേഷഭാവം. പ്രാപഞ്ചികരുടെ ഷഡ്വൈരി മേഖലകളെയെല്ലാം അതിക്രമിച്ച് പരമവ്യോമത്തിൽ യോഗനയനങ്ങൾ നീട്ടി നിത്യസഞ്ചാരിയായിക്കഴിഞ്ഞിരുന്ന ആ സദ്ഗുരുവിന്റെ നിത്യഭാവങ്ങൾ പൂർണ്ണമായ അഹിംസയും സർവസാഹോദര്യവുമായിരുന്നല്ലോ.

# പ്രാചീന മലയാളം

രണ്ടാം പുസ്തകം

## മലയാള ബ്രാഹ്മണരുടെ നാമങ്ങൾ

മലയാള ബ്രാഹ്മണർക്കുള്ള മൂന്ന് നാമങ്ങളും അതുകളുടെ അർത്ഥങ്ങളും: ന്നൂർ ഗ്രാമങ്ങളിലെ ബ്രാഹ്മണർക്കു എമ്പ്രാൻ എന്നും, നമ്പൂരിയെന്നും, പോറ്റിയെന്നും മൂന്ന് നാമങ്ങൾ ഉണ്ട്. എന്നാൽ ആ മൂന്ന് നാമങ്ങളേയും പറ്റി *കേരള മാഹാത്മ്യ*ത്തിൽ ഒന്നും തന്നെ പറഞ്ഞു കാണുന്നില്ല. ഒരു *കേരളോല്പത്തി*യിൽ ആര്യാവർത്തത്തിൽ നിന്നും വന്നവരെ നമ്പൂരിയെന്നു പറയും എന്നു മാത്രം കാണുന്നു. മാപ്പിളത്തിരുമുല്പാടിന്റെ *കേരളാവകാശക്രമം* എന്ന ഗ്രന്ഥത്തിലും *ജാതിനിർണ്ണയ*ത്തിലും എമ്പ്രാൻ ശബ്ദത്തിനുമാത്രം അർത്ഥം പറഞ്ഞുകാണുന്നു. പാച്ചുമൂത്തതിന്റെ *കേരളോല്പത്തി*യിൽ ഈ മൂന്നു ശബ്ദങ്ങൾക്കും അർത്ഥം പറഞ്ഞിട്ടുണ്ട്.

'ഹെബ്രാഹ്മണാർദ്ധനാമാനൊ' (*ജാതിനിർണ്ണയം*)

പരശുരാമൻ ഇവരെ 'ഹെബ്രാഹ്മണാ' എന്നു വിളിക്കുകയും അതിൽ പകുതി ഭാഗത്തെ ഇവരുടെ പേരാക്കി കല്പിച്ച് ഇവരെ 'ഹേബ്രാ' എന്നു പറഞ്ഞു വരികയും ആയതു് എമ്പ്രാൻ ആയി എന്ന് മാപ്പിള തിരുമുല്പാടിന്റെ *ജാതിനിർണ്ണയ*ത്തിൽ പറഞ്ഞിരിക്കുന്നു.

പാച്ചുമൂത്തതിന്റെ *കേരളോല്പത്തി*യിൽ എം. പെരുമാൻ എന്നുള്ളതു് ലോപിച്ച് എന്റെ രക്ഷിതാവ് എന്നർത്ഥമുള്ള എമ്പ്രാൻ ആയിത്തീർന്നു എന്നു പറഞ്ഞിട്ടുണ്ട്.

നമ്പൂരി എന്ന വാക്കിൽ ബ്രഹ്മപരമായിരിക്കുന്ന 'ന' ശബ്ദത്തിന് വേദം എന്നർത്ഥമാകയാൽ അതിന് 'നം-പൂരയതി ഇതി നമ്പൂരി' എന്നിങ്ങനെ വേദത്തെ പൂരിപ്പിക്കുന്നവൻ അല്ലെങ്കിൽ വേദപാരായണപ്രധാ





നൻ എന്നു അർത്ഥമാകുന്നു എന്ന് മൂത്തതു് അഭിപ്രായപ്പെട്ടിരിക്കുന്നു. ൻ

'പോറ്റി' ശബ്ദത്തിന് 'ഈശ്വരൻ' എന്നു അർത്ഥമാകുന്നു എന്നും അതിൽ കാണുന്നു.

'ഇതുകളിൽ എമ്പ്രാൻ ശബ്ദം പെരുമ്പുഴയ്ക്കു വടക്ക് മുപ്പത്തിരണ്ടു തുളുഗ്രാമത്തിലുള്ളവർക്കും, നമ്പൂരി ശബ്ദം പെരുഞ്ചല്ലൂരു മുതൽ കാടമുറിവരെയുള്ള എല്ലാ പേർക്കും, തെക്കു അമ്പലപ്പുഴയും അരിപ്പാട്ടുവരെയും വടക്കു നിന്നും വന്ന ചിലർക്കും പോറ്റി ശബ്ദം അതിനു തെക്കുള്ളവർക്കും ആകുന്നു' എന്നും അതിൽ പറഞ്ഞിരിക്കുന്നു.

മാപ്പിള തിരുമുല്പാട്ട് എമ്പ്രാൻ എന്ന ശബ്ദത്തെ സംസ്കൃത വാക്കായിട്ടു ചേർത്തു 'ഹെബ്രാഹ്മണാർദ്ധനാമാനൊ' എന്നുള്ള വ്യാഖ്യാനത്തെ സ്വീകരിച്ചിരിക്കുന്നു. പാച്ചുമൂത്തതു് എമ്പ്രാൻ ശബ്ദത്തെ തമിഴ് വാക്ക് അല്ലെങ്കിൽ മലയാളവാക്കായിട്ടു ചേർത്ത് അതു് 'എമ്പെരുമാൻ' എന്നുള്ളതു് ലോപിച്ചതും 'എന്റെ രക്ഷിതാവ്' എന്നർത്ഥമുള്ളതും ആകുന്നു എന്നും മാപ്പിളതിരുമുല്പാട്ടു പറഞ്ഞതിനു നേരേ വിപരീതമായിട്ടും മുപ്പത്തിരണ്ടു തുളുഗ്രാമക്കാർക്കു മാത്രമുള്ളതാണെന്നും പറഞ്ഞിരിക്കുന്നു.

പാച്ചു മൂത്തതു് 'നമ്പൂരി' ശബ്ദത്തെ സംസ്കൃത വാക്കായി ചേർത്ത് മുൻ കാണിച്ചപ്രകാരം വേദത്തെ പൂരിപ്പിക്കുന്നവൻ എന്ന് വ്യാഖ്യാനിച്ചിരിക്കുന്നു. മാപ്പിളതിരുമുല്പാട്ട് ഇങ്ങനെയുള്ള വിശേഷ കൃത്രിമ വ്യാഖ്യാനമൊന്നും അതിലില്ലെന്നു വിചാരിച്ചായിരിക്കാം സാധാരണ ശേഖരത്തിൽ വിട്ടു കളഞ്ഞതു്.

പാച്ചു മൂത്തതു് 'പോറ്റി' ശബ്ദത്തിനെ മലയാള വാക്കായിട്ടു കരുതി ആയതിന്നു ഈശ്വരനെന്ന് അർത്ഥം കല്പിച്ചു. തിരുമുല്പാട്ട് വിശേഷിച്ചൊന്നും പറയാനില്ലെന്നും സാധാരണ എല്ലാപേർക്കും അറിയാവുന്നതാണെന്നും കരുതിയായിരിക്കാം അതിനെകുറിച്ച് ഒന്നും പറയാതെ വിട്ടുകളഞ്ഞിരിക്കുന്നതു്.

ഈ മലയാള ബ്രാഹ്മണർ (എമ്പ്രാൻ, നമ്പൂരി, പോറ്റി) എല്ലാപേരും അന്യദേശങ്ങളിൽ നിന്ന് ഭാർഗ്ഗവനാൽ കൊണ്ടുവരപ്പെട്ടവരെന്ന് പ്രമാണങ്ങളിൽ കാണുന്നവല്ലോ. എന്നാൽ അപ്രകാരം തന്നെ ചിന്തിച്ചു നോക്കാം. ആ സ്ഥിതിയ്ക്ക് മുമ്പറഞ്ഞ മൂന്ന് നാമങ്ങളും ഇവിടെ വരുന്നതി

ന്ന് മുമ്പ് ഇവർ ഇരുന്നിരുന്ന സ്വദേശങ്ങളിൽ ഉണ്ടായിരുന്നവയൊ ഇങ്ങോട്ടുവരുമ്പോൾ മാർഗ്ഗത്തിൽ നിന്നും സിദ്ധിച്ചവയൊ ഇവിടെ വന്നു ചേർന്നതിന്റെ ശേഷം ഇവിടെ നിന്നും ലഭിച്ചവയൊ ആയിരിക്കണം.

മുമ്പറഞ്ഞ *കേരളോല്പത്തി*യിൽ നമ്പൂരിമാരുടെ പൂർവ്വ വാസസ്ഥാനമായി പറഞ്ഞിരിക്കുന്ന ആര്യാവർത്തത്തിലാകട്ടെ ഇവിടെകൊണ്ടുവരപ്പെട്ട ബ്രാഹ്മണരുടെ സ്വദേശങ്ങളായി *കേരള മാഹാത്മ്യ*ത്തിൽ പറഞ്ഞിരിക്കുന്ന കൃഷ്ണാതീരം, മദ്ധ്യാർജ്ജുനം, ശാലീവാഹം, മധുര (ഉത്തരമധുരയൊ ദക്ഷിണ മധുരയൊ രണ്ടും കൂടി ആയാലും ശരി) മുതലായ സ്ഥലങ്ങളിലാവട്ടെ (എമ്പ്രാൻ, നമ്പൂരി, പോറ്റി) ഈവക ശബ്ദങ്ങൾ ഒരു കാലത്തും ഉണ്ടായിരുന്നില്ല. ഇപ്പോഴുമില്ല. അഥവാ അങ്ങിനെ ഉള്ളപോലെതോന്നുന്ന പക്ഷം ഈ ദ്രാവിഡവാക്ക് ഇവിടെ (ഗോകർണ്ണ)ത്തിനു തെക്ക വശത്തുള്ള ദിക്കുകളിൽ നിന്ന് അങ്ങോട്ടു ചെന്നിട്ടുള്ളവയായിരിക്കും. അത്ര തന്നെയുമല്ല, മലയാളത്തെ ഒഴിച്ച് മറ്റു സ്ഥലങ്ങളിൽ ബ്രാഹ്മണരെല്ലാം ഈ നാമത്രയത്തെ നിസ്സാര സ്ഥിതിയിലും ചേരാത്തതായിട്ടാണ് വച്ചിരിക്കുന്നത്. അതിനാൽ ഈ നാമങ്ങൾ അവരുടെ സ്വദേശത്തു നിന്നും സിദ്ധിച്ചിട്ടുള്ളവയല്ല.

മലയാള ഭൂമിയുടെ വടക്കേ അതിർത്തിയും തുളുനാട്ടിന്റെ തെക്കേ അതിർത്തിയും കൂടിച്ചേർന്ന സ്ഥലമായ കാഞ്ഞിരോട്ടു പുഴയുടെ വടക്കെക്കര തൊട്ടു വടക്കോട്ട് അതായതു തുളുഗ്രാമങ്ങളിലാകട്ടെ[1] മലയാളമൊഴിച്ചുള്ള മറ്റെവിടെയെങ്കിലുമാകട്ടെ ഒരിടത്തും എമ്പ്രാൻ, നമ്പൂരി, പോറ്റി എന്നുള്ള ശബ്ദങ്ങളും ഇതുകളെക്കുറിച്ചുള്ള ബഹുമാനവും അല്പംപോലും ഇല്ലാതെ തന്നെ ഇരിക്കകൊണ്ട് മാർഗ്ഗ മദ്ധ്യത്തിൽ വച്ചു സിദ്ധിച്ചിരിപ്പാനുമിടയില്ല.

വിശേഷിച്ചും തുളുഗ്രാമത്തിലുള്ളവർക്കു അയ്യൻ, പട്ടൻ മുതലായ വേറെ നാമങ്ങളല്ലാതെ എമ്പ്രാനെന്ന നാമം ഒരു നാളും (ഇന്നുവരെയും) അവരുടെ സ്വദേശത്ത് ഉണ്ടായിട്ടില്ലാത്തതുകൊണ്ട്, മലയാളത്തിൽ കൊണ്ടിരുത്തിയശേഷം പോയേച്ചു രണ്ടാമതു വന്ന ബ്രാഹ്മണർക്കു എമ്പ്രാനെന്ന നാമവും കൊടുത്തു ൩൨ ഗ്രാമങ്ങളിൽ ഭാഗ്ഗവൻ ഇരുത്തി എന്നു പറയുന്നതു ശരിയല്ല.

[1] മലയാളം തമിഴിന്റെ ഒരു വക ഭേദമാകയാൽ പ്രത്യേകം പറയാത്തതാണ്







കൂടൽമാണിക്യം ക്ഷേത്രത്തിലെ ഒട്ടവിലത്തെ തച്ചുടയ കൈമളുടെ ഭാര്യവീടായ വെട്ടിയാട്ടിൽ തറവാട്ടിൽ നിന്നും ലഭിച്ച പ്രാചീനമലയാളത്തിന്റെ നൂറുവർഷമെങ്കിലും പഴക്കമുള്ള കയ്യെഴുത്തു പ്രതിയുടെ ഒരു പേജ്

എല്ലാം കൊണ്ടു് കാഞ്ഞിരോട്ടുപുഴ മുതൽ തെക്കോട്ടുള്ള ദിക്കായ ഈ മലയാളത്തു് ഈ നാമങ്ങളും ഇതുകളെപറ്റിയുള്ള ബഹുമാനവും ധാരാളം നടപ്പായിരിക്കയാൽ ഈ നാമങ്ങളുടെ ജനനഭൂമി ഇവിടം തന്നെയാണെന്നുള്ളതു സ്പഷ്ടമാകുന്നു.

അത്രയുമല്ല, പൂർവകാലം തുടങ്ങി അടുത്തകാലം വരെയുള്ള ആധാരപ്രമാണങ്ങൾ, പുരാണങ്ങൾ, ഗ്രന്ഥവരികൾ മന്ത്രങ്ങൾ, ഇതിഹാസങ്ങൾ, പലവകപാട്ടുകൾ മുതലായ സകല രേഖാപ്രമാണങ്ങൾ, പ്രഭുക്കൾ, മരങ്ങൾ, ശരീരാവയവങ്ങൾ എന്നു വേണ്ട സകല പദാർത്ഥങ്ങളുടേയും നാമങ്ങൾ ഇതുകളെല്ലാം തമിഴ ഭാഷയിൽ ഇരിക്കുന്നു. 'നന്നൂൽ' എന്ന തമിഴ് വ്യാകരണ (ഇലക്കണ)ം.

'തെൻ പാണ്ടികുട്ടം, കുടം, കർക്കാ, വെൺപൂഴി
പന്റി, യരുപാ, വതൻവടക്കു നന്റായ ചീതം
മലൈനാട്ടു, പുന്നാട്ടു, ചെന്തമിഴ് ചേർ,
ഏതമിൽ പന്തിരുനാട്ടെൻ'

ഈ പ്രമാണം കൊണ്ടും ഇവിടം (ഈ മലയാള ദേശം) ആകട്ടെ തമിഴ് ദേശം[2] അല്ലെങ്കിൽ തമിഴ് ദേശങ്ങളിലൊന്നായ ഒരു ദേശമെന്നുള്ളതു പ്രത്യക്ഷപ്പെടുന്നു.

ഒരു ദേശത്തെ പ്രഭു, ഭൂമിവിഭാഗം, ഭവനം, മുതലായതുകൾക്കു് ഓരോരൊ സംഗതികളെ കാരണമാക്കി ആദേശത്തിലെ സ്വഭാഷയിൽ നാമം ഏർപ്പെട്ടിരിക്കുമെന്നുള്ളതു് യുക്ത്യനുഭവങ്ങൾക്കു ചേർന്നതാണല്ലോ.

ആ സ്ഥിതിക്കു് അതാതുദേശത്തെ ഭാഷയിലുള്ള നാമങ്ങൾക്കു് അതുകൾ ഏർപ്പെടുവാനുള്ള കാരണങ്ങളെ അടിസ്ഥാനപ്പെടുത്തിയും വാക്കുകളെ ഭേദപ്പെടുത്താതേയും ശരിയായി അർത്ഥം കല്പിക്കേണ്ടതാണു്.

[2] ഇവിടം തമിഴ് ദേശം ആകുന്നു എന്നുള്ളതു് ഇതിൽ ഇനി ഒരു സ്ഥലത്തു വിസ്താരമായി കാണിക്കും.





അല്ലാതെ അതാതിന്റെ നാമമായ വചനത്തെ വികാരപ്പെടുത്തി അന്യ ഭാഷയിലെ വചനമെന്നാക്കി ആവശ്യത്തിനു തക്കതായ വിധത്തിൽ അതിലേക്കു് കൃത്രിമമായിട്ടു് അർത്ഥം കല്പിക്കയൊ അല്ലെങ്കിൽ ആ വാക്കിനെ ഒരു മാതിരി ഭേദപ്പെടുത്തി ആ ഭാഷയിൽ തന്നെയുള്ള വേറൊരു വചനമെന്നാക്കി അതിന്നു ചേരുന്ന പടി വല്ല അർത്ഥത്തേയും കല്പിക്കയൊ, അല്ലാത്തപക്ഷം വചനമങ്ങനെ തന്നെയിരിക്കവെ അയഥാർത്ഥമായ അർത്ഥത്തെ കല്പിക്കയൊ ചെയ്താൽ ആയതു് വാസ്തവ സംഗതിയെ മറയ്ക്കുന്നതിന്നും വേറെ കൃത്രിമ സംഗതിയെ ഉണ്ടാക്കി ചേർക്കുന്നതിനും വേണ്ടി മാത്രമാണെന്നു കരുതി ആയതിനെ ത്യജിച്ചു കളയേണ്ടതാകുന്നു.

മലയാളത്തിലെ ദേശഭാഷ, മലയാളഭാഷ തന്നെ ആയിരിക്കാനല്ലേ പാടൊള്ളു? ആ മുറയ്ക്കു് അന്യനാട്ടിൽ തീരെ ഇല്ലാത്തവയും ഈ നാട്ടിൽ ധാരാളം നടപ്പുള്ളവയും ഇവിടെ നിന്നു സിദ്ധിച്ചിട്ടുള്ളവയുമായ ഈ നാമങ്ങൾക്കു് ഇവിടുത്തെ ദേശഭാഷയായ മലയാളത്തിൽ നിന്നും കിട്ടുന്ന അർത്ഥത്തെ മാത്രമേ കല്പിക്കാൻ പാടൊള്ളു എന്നു ന്യായമായിരുന്നിട്ടും അവ സംസ്കൃതഭാഷയിലുള്ളതുകളാണെന്നു നടിച്ചു് തോന്ന്യാസമായിട്ടു് അർത്ഥം ചെയ്തിട്ടുള്ളതു് അജ്ഞാനം കൊണ്ടൊ അന്യായമായ വല്ല ഉദ്ദേശം കൊണ്ടൊ തന്നെ ആയിരിക്കണം.

ഇനി ഇതുകളെല്ലാം തെറ്റായ അർത്ഥങ്ങളാണെന്നു് പ്രത്യേകം എടുത്തുകാണിക്കാം.

# എമ്പ്രാൻ

ബ്രാഹ്മണർക്ക് ഏതു ദിക്കിലും പൊതുവെ ഉള്ള ബ്രാഹ്മണ ശബ്ദത്തിനു പുറമെ, അവിടെ നടപ്പുള്ള ഒരു ഉപാധിനാമവും കൂടി ഇല്ലാതിരിക്കയില്ല. അയ്യൻ, ഭട്ടൻ, അചാര്യൻ മുതലായവ ഉദാഹരണങ്ങളാകുന്നു. ഈ എമ്പ്രാന്മാർക്കു മാത്രം ആദ്യമെ അവരുടെ ദേശത്ത് ബ്രാഹ്മണരെന്നു മാത്രമല്ലാതെ വേറെ ഒരു ഉപാധി നാമവും ഉണ്ടായിരുന്നില്ലയൊ? എന്തുകാരണത്താലാണ് ഈ വിളിമൊഴിയെ ഇത്ര പ്രയാസപ്പെട്ട് നാമമാക്കി തീർത്തത്? പേരറിയാൻ പാടില്ലാത്തവർ ഒരു സമയം സാമാന്യമായുള്ള കുലനാമത്തെച്ചൊല്ലി വിളിച്ചെന്നു വന്നേക്കാം. ഏതായാലും ആയതിനെ തന്നെ നാമമാക്കുകയെന്നും ഇക്കൂട്ടർക്ക് പൂർവകാലം തുടങ്ങി അന്നു വരെ യാതൊരു ഉപാധിനാമവും സ്ഥാനപ്പേരും ഇല്ലാതിരുന്നു എന്നും ഉള്ളതു സാധുവായിവരികയില്ല.

ഇനി ഒരു പക്ഷെ മുമ്പറഞ്ഞപോലെ ബ്രാഹ്മണശബ്ദത്തിനെ നാമമാക്കി എന്നു തന്നെ ഇരിക്കട്ടെ. എന്നാലും ഇതിലേക്കു അവശ്യമില്ലാത്തതായ 'ഹെ' ശബ്ദം കൂടി ചേർക്കയും 'ഹ്മ' കാര 'ണ' കാരങ്ങളെ മുറിച്ചു തള്ളിക്കളകയും ചെയ്തു എന്നുള്ളതും മുൻപോലെ അസംബന്ധം തന്നെ.

നമ്പൂരിമാരേയും പോറ്റിമാരേയും ഭാർഗ്ഗവൻ 'ഹെബ്രാഹ്മണ' എന്ന് ഒരിക്കലും പറകയൊ വിളിക്കയൊ ചെയ്തിട്ടില്ലായിരിക്കുമൊ? ആട്ടെ ആയതുമിരിക്കട്ടെ, പുലയർ മുതലായവർ മലയാളി നായന്മാരെ 'എമ്പിരാ'(ക്കൾ)നെന്നും നായർ സ്ത്രീകളെ 'എമ്പിട്ടിയാര്' (എമ്പിരാട്ടിയാർ) എന്നും വളിക്കുന്നതു നടപ്പാണല്ലൊ. ഇവരെയും ഭാർഗ്ഗവൻ 'ഹെബ്രാഹ്മണ' എന്നു വിളിച്ചിരിക്കുമൊ?

സമാധാനം :- ഈനാമം കേട്ടു കൊതിയിളകി നായന്മാർ പുലയരെക്കൊണ്ട് വിളിപ്പിച്ചതായിരിക്കാം.





നിഷേധം :- 'എമ്പിരാനെ നീ നൊന്താൽ' എന്നു തമിഴ് രാമായണത്തിലും 'എമ്പിരാൻ ചമ്പന്തടിയാർക്കു മടിയേൻ' എന്നു പെരിയപുരാണം, തിരുത്തൊണ്ടപ്പതികത്തിലും ഇതുപോലെ മറ്റ് അസംഖ്യം പ്രയോഗങ്ങളും തമിഴിൽ കാണുന്നല്ലൊ. പാണ്ടിക്കാരേയും ഭാർഗ്ഗവൻ അപ്രകാരം വിളിച്ചിട്ടുണ്ടായിരിക്കുമൊ? അല്ലെങ്കിൽ നായന്മാർ അവിടങ്ങളിലും ചെന്ന് അവരെക്കൊണ്ടും അപ്രകാരം പറയിച്ചതായിരിക്കുമൊ? ഈ മുറയ്ക്ക് തമ്പ്രാക്കളെന്ന ശബ്ദത്തിന് ഭാർഗ്ഗവൻ അദ്ദേഹത്തെ സബ്രാഹ്മണഃ (ആബ്രാഹ്മണൻ) എന്നു പറഞ്ഞതായും ആയതിനെ മുൻപോലെ പാതിയാക്കി 'സബ്രാ' എന്നും അത് പിന്നീട് 'തമ്പ്രാ'ക്കളെന്നും ആയതായി പറയാതെ സമ്രാഡെന്നു പറഞ്ഞിരിക്കുന്നതും അസംബന്ധം തന്നെ.

പാച്ചു മൂത്തതിന്റെ പുസ്തകത്തിൽ 'എം പെരുമാൻ' എന്നുള്ളതു ലോപിച്ച് 'എമ്പ്രാൻ' എന്നു വന്നതാണെന്നു പറഞ്ഞിരിക്കുന്നു. ഈ ശബ്ദം എം പെരുമാനെന്നുള്ളതു ലോപിച്ചതല്ല. ഇതിന്റെ രൂപം എമ്പിരാനെന്നതന്നെയാണ്. ഇതിന് എന്റെ പെരിയവൻ എന്ന് അർത്ഥവുമാകുന്നു.

# നമ്പൂരി

നമ്പൂരി എന്ന വാക്കിലെ 'ന' ശബ്ദം ബ്രഹ്മപരവും വേദാർത്ഥകവും ആണ് എന്ന് പറഞ്ഞിരിക്കുന്നു. ഇത് അഷ്ടോത്തരശത (നൂറ്റി എട്ട്) ഉപനിഷത്തുകളിലാകട്ടെ ഇതുകൾക്ക് ശങ്കരാനന്ദൻ, വിദ്യാരണ്യൻ, നാരായണഭട്ടർ എന്നീ മഹാത്മാക്കൾ ചെയ്തിട്ടുള്ള ദീപികകളിലാകട്ടെ, പ്രസ്ഥാനത്രയത്തിലാകട്ടെ, ശാരീരകഭാഷ്യടീക (ബ്രാഹ്മവിദ്യാഭരണം) യിലാകട്ടെ, അദ്വൈതസിദ്ധി ഗൌഡബ്രഹ്മാനന്ദീയം, അദ്വൈത ബ്രഹ്മസിദ്ധി, ചിത്സുഖി (തത്വപ്രദീപിക) ഇത്യാദികളിലാകട്ടെ, മറ്റുള്ള അദ്വൈത പ്രകരണങ്ങളിലാകട്ടെ നിഘണ്ടു, വ്യാകരണം ഇതുകളിലാകട്ടെ, വാചസ്പത്യം, മഹാഭാഷ്യം ഇതുകളിൽ പോലും ആകട്ടെ സാധൂകരിക്കപ്പെട്ടിട്ടുണ്ടെന്നു തോന്നുന്നില്ല.

ഇനി ബ്രഹ്മത്തിനു നാമമായിട്ട് ഏതെല്ലാം ശബ്ദങ്ങൾ പ്രധാനമായ് ഉണ്ടെന്നു നോക്കാം.

'തസ്യഉദിതിനാമ' (ശ്രുതി)

അർത്ഥം :- അതിന് (ബ്രഹ്മത്തിന്) ഉത് എന്ന് നാമ(മാകുന്നു)ം.

'കം ബ്രഹ്മ ഖം ബ്രഹ്മ' (ശ്രുതി)

അർത്ഥം :- 'കം' ബ്രഹ്മ(മാകുന്നു) 'ഖം' ബ്രഹ്മ (മാകുന്നു)

'ഓം തൽസദിതി നിർദ്ദേശോ

ബ്രഹ്മനസ്ത്രിവിധ: സ്മൃതഃ' (സ്മൃതി)

അർത്ഥം:- 'ഓം' 'തത്' 'സത്' എന്നിങ്ങനെ മൂന്ന് നാമം ബ്രഹ്മത്തിന് സ്മരിക്കപ്പെട്ടിരിക്കുന്നു.

'അക്ഷരാണാമകാരോസ്മി'

അർത്ഥം :- അക്ഷരങ്ങളിൽ വച്ച് അ കാരം ഞാൻ (ബ്രഹ്മ)മാകുന്നു.





ഇപ്രകാരം 'ഉത്' 'കം' 'ഖം' 'ഓം' 'തത്' 'സത്' 'അ' പിന്നെ 'ബൃഹത്' 'മഹസ്സ്' മുതലായ ശബ്ദങ്ങളുമല്ലാതെ മൂത്തതു് പറഞ്ഞിട്ടുള്ളപോലെ 'ന' ശബ്ദം ബ്രഹ്മപരമായിട്ടു കാണുമെന്നു തോന്നുന്നില്ല.

ഇനി 'കോടരീശക്തി സഹിതശ്ശിവോണകാരാർത്ഥ വാചകഃ' എന്ന് വിദ്യാരണ്യ സ്വാമികൾ പറഞ്ഞിരിക്കകൊണ്ട് 'ണ' ശബ്ദം ശിവപരമാകയാൽ ശിവബ്രഹ്മങ്ങൾക്ക് അഭേദത്തെ കല്പിച്ച് ശിവനെ ബ്രഹ്മമായിട്ടും 'പ്രകർഷേണ നവൊയസ്മാൽ പ്രണവസ്തേന കീർത്തിതഃ' എന്നുള്ള അഭിയുക്തവചന പ്രകാരവും ത്രി + നയനം ത്രിണയനം, പ്ര + നമിതം പ്രണമിതം എന്നിങ്ങനെ 'ന' ശബ്ദത്തിന് 'ണ' ശബ്ദം പ്രയോഗത്തിലിരിക്കയാലും അതുകൾക്കും അഭേദത്തെകല്പിച്ച് 'ണ' ശബ്ദത്തെ 'ന' ശബ്ദമായിട്ടും അതിനെ (ആ 'ന' ശബ്ദത്തെ) ബ്രഹ്മപരമായിട്ടും അർത്ഥം ചെയ്തതാണെങ്കിൽ ഈ പ്രയോഗങ്ങൾ നിമിത്തം 'ന' കാരസ്ഥാനത്ത് 'ണ' കാര സിദ്ധിയേ ആയിട്ടുള്ളു. 'ണ' കാരസ്ഥാനത്ത് 'ന' കാരം സിദ്ധിച്ചെങ്കിലേ ഇവിടെ ശരിയാകയൊള്ളു. അതിലേക്കു ഈ പ്രയോഗം തീരെ മതിയാകുന്നുമില്ല. മതിയാകുന്നവിധത്തിൽ പ്രമാണവും കാണുന്നില്ല.

അത്രതന്നെയല്ല, ത്രിണയനം, പ്രണമിതം ഇതുകളിലെ പൂർവഗതങ്ങളായ 'ത്രി' 'പ്ര' ഇതിന്മണ്ണമുള്ള വർണ്ണങ്ങൾക്ക് പരമായിരിക്കുമ്പോഴല്ലാതെ ശബ്ദങ്ങളുടെ ആദ്യക്ഷരമായിരിക്കുമ്പോൾ 'ന' കാരം 'ണ' കാരമാകയില്ല.

സമാധാനം:- 'എന്നാൽ 'ന' കാരരൂപായനമഃ ശിവായ' എന്നു കാണുകകൊണ്ടു 'ണ'കാരം വേണ്ടാ 'ന' കാരം തന്നെ ശരിയായിട്ടുണ്ട്. ഇനി മുൻ പറഞ്ഞപോലെ ബ്രഹ്മപരവും വേദാർത്ഥകവും ആകാമല്ലോ.

നിഷേധം :- എന്നാൽ ഈ പറഞ്ഞവാക്യം പഞ്ചാക്ഷരസ്തോത്രത്തിലുള്ളതും ഈ സ്തോത്രം ശിവനെ പ ഞ്ചാക്ഷര സ്വരൂപിയായി കല്പിച്ച് സ്തുതിച്ചിട്ടുള്ളതുമാണ്. പഞ്ചാക്ഷരമെന്നാൽ അഞ്ചക്ഷരങ്ങളുടെ സമുദായമാകുന്നു. ഇങ്ങനെ പഞ്ചാക്ഷര സമുദായ സ്വരൂപനായ ശിവനെ ബ്രഹ്മമാക്കുമ്പോൾ അതിലെ അഞ്ചക്ഷരങ്ങളും ('ന' 'മ' 'ശി' 'വാ' 'യ') ബ്രഹ്മപരമായിട്ടുള്ളവയെന്നാകും. അതു ശരിയാണെന്നു വരികയില്ല.

ഇനി 'ന' കാരത്തെ മാത്രം സ്വീകരിക്കാമെന്നാൽ അക്ഷരസമുദായ സങ്കല്പത്തോടുകൂടിയല്ലാതെ മറ്റെവ നാലക്ഷരങ്ങളേയും തള്ളിയേച്ച് 'ന' കാരം മാത്രം ശിവപരമാകയില്ല. എന്നുതന്നെയല്ല 'ന' കാരം ശൂന്യപരമെന്നുവരും. ആയതും കുഴപ്പത്തിലാകും. എന്തായാലും ഈ പ്രക്രിയ അജ്ഞാനവിജൃംഭിതതന്നെയാണ്.

ഇപ്രകാരം നമ്പൂരി എന്നതിലെ 'ന' ശബ്ദത്തിന്ന് ബ്രഹ്മപരതയാൽ വരുന്ന 'വേദം' എന്ന അർത്ഥസിദ്ധി ആമൂലപരാഹതയായിത്തീരുകയാൽ അതു് തേടി ഓടേണ്ട കാലമായിരിക്കുന്നു.

ഇനി 'ന' കാരത്തിന് ഏതെല്ലാം അർത്ഥങ്ങളുണ്ടെന്നു നോക്കാം

'ന' = നകാര തവർഗ്ഗ പഞ്ചമോ ദന്ത്യോ വർണ്ണഃ ('ന' ഇപ്രകാരം കാമധേനു മന്ത്രം ആകുന്നു എന്നും അതിന്റെ ജപധ്യാനാദികൾ നാനാ തന്ത്രശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളതായും കാണുന്നു)

'ന' = അവ്യയം അഭാവേനഹ്യനാനാപി എന്ന് അമരം

'നം' = ശുകഃ നാശകഃ എന്നു രണ്ടുപേരിൽ കാണുന്നു

'നഃ' = സുഗതഃ ബന്ധഃ ഹിരണ്യഃ സ്തുതഃ ഇങ്ങനെ നാലു് ഇതിനു മേദിനി നിഘണ്ടുവിലും ഏകാക്ഷര നിഘണ്ടുവിലും 'രത്നം' എന്ന് അർത്ഥമുണ്ട്. ബ്രഹ്മം എന്ന് കാണുന്നില്ല.

ഇനി അങ്ങനെയുള്ള വേദത്തെ പൂരിപ്പിക്കുന്നവൻ പൂരയതീതി വ്യുല്പത്ത്യാ, 'പൂര'ന്മാരോ 'പൂരക'ന്മാരൊ എന്നാകുന്നതല്ലാതെ ഗത്യന്തരമില്ലായ്കയാൽ 'പൂരി' എന്നാകുന്നതു ദുർഘടം. 'പൂര' എന്ന അവയവ(അംശ)ത്തിന് പൂരണവും പൂര(ണം) വിദ്യ തെയസ്യസപൂരി = പൂരണമുള്ളവൻ പൂരി എന്ന അർത്ഥവും വരുത്തുന്നതായാലും 'ന' ശബ്ദത്തിന്മേൽ തൊടങ്ങുന്ന ഇതും 'അധിഷ്ഠാനാനർത്ഥക്യാദാരോപാനർത്ഥക്യം.....' (മടലേൽ പിടിച്ചവന്റെ കാലേൽ പിടിച്ചപോലെ) വന്ന് അചികിത്സ്യാത്രിദോഷതാ എന്ന ഖണ്ഡനഖണ്ഡകാര്യപ്പടി ഒഴിയാബാധയാകും.

ഇതിങ്കൽ (സ്വ) കപോലകല്പിത ഭ്രമം വരാതിരിപ്പാനായിട്ട് ഇദ്ദേഹത്തിനു വല്ല പ്രമാണവും കൂടി ക്രോഡീകരിക്കാമായിരുന്നു. അതു ചെ





യ്യാത്തതിനാൽ വേണ്ടിവന്നതായ ഈ നമ്പൂരി ശബ്ദവിവരണം അതിശങ്കയാലെന്ന് മഹാന്മാർ വിചാരിക്കയില്ലെന്നു വിശ്വസിക്കുന്നു.

ഇനി 'ന' കാരം ബ്രഹ്മപരവും വേദാർത്ഥകവും തന്നെയെന്നും വേദത്തെ പൂരിപ്പിക്ക....... (പാരായണം ചെയ്ക) നിമിത്തമത്രേ നംപൂരി സംജ്ഞ സിദ്ധിച്ചിട്ടുള്ളതെന്നും തന്നെയാകട്ടെ. എന്നാലും ശരിയാകുമൊ എന്നു നോക്കാം.

നമ്പൂരി ശബ്ദത്തിന്ന് വേദപാരായണം (വേദാധികാരം) തന്നെയാണ് കാരണമെങ്കിൽ വേദപാരായണമുള്ളവർക്ക് എല്ലാപേർക്കും ഈ നമ്പൂരിപ്പട്ടമുണ്ടായും വേദ പാരായണമില്ലാത്തവർക്കൊരുത്തർക്കും നമ്പൂരിപ്പട്ടമില്ലാതെയുമിരിക്കേണ്ടതാണെന്നുള്ള അന്വയ വ്യതിരേക യുക്തികൾക്ക് അതു ശരിയായിട്ടു വരേണ്ടതാണ്.

ഈ നമ്പൂരി ശബ്ദം സംസ്കൃത ഭാഷയിൽ ചേർന്നതും വേദപാരായണം ചെയ്ക നിമിത്തം സംഭവിച്ചിട്ടുള്ളതുമായിരിക്കുന്ന സ്ഥിതിയ്ക്ക് വേദങ്ങളും അധ്യയനവും ഉണ്ടായതായിപ്പറയുന്ന ബ്രഹ്മവർത്തം തുടങ്ങി ഭാരതഖണ്ഡം മുഴുവനിലും ബഹുമാനപുരസ്സരം ധാരാളം പ്രസിദ്ധപ്പെട്ടും തന്നിവാസികളും വേദാധികാരികളുമായ എല്ലാ ബ്രാഹ്മണരിലും (ത്രൈവർണ്ണകന്മാരിൽ പോലും) ശരീരവും അതിന്റെ നിഴലും - വാക്കും അതിന്റെ അർത്ഥവും എന്ന പോലെ വേദപാരായണവും അതു നിമിത്തമുണ്ടായതായിപ്പറയുന്ന നമ്പൂരി സംജ്ഞയും തമ്മിൽ വിട്ടുപിരിയാതേയും ഇരിക്കേണ്ടതാണ്. അങ്ങനെ ഇരിക്കുന്നില്ല. അതുകൊണ്ട് ഇതു് തീരെ ശരിയല്ല. അന്വയ യുക്തിക്കു തീരെ ശരിയിടുന്നില്ലെന്നു തെളിയുന്നു.

ഇനി വ്യതിരേക യുക്തിക്കു ശരിയായിട്ടുണ്ടൊ എന്നുനോക്കാം.

ഇനി വേദപാരായണമില്ലാത്ത വകക്കാരിൽ (അതായതു് ജാതിമാത്രന്മാരിലും ശാപഗ്രസ്തന്മാരിലും) ഈ നാമമിരിക്കുന്നു.

സമാധാനം :- ജാതിമാത്രന്മാരിൽ ഒന്നും രണ്ടും തരക്കാർക്ക് ഒരു പ്രാവശ്യം വേദപാരായണം (മുതൽമുറ) ആകാമെന്നുണ്ട് എന്നു വാദിച്ചേക്കാം.

പക്ഷേ നമ്പൂരി ശബ്ദത്തിന് വേദപാരായണ പ്രധാനന്മാരെന്നു അർത്ഥം പറഞ്ഞ സ്ഥിതിക്ക് സ്വപ്നം പോലെ ഒരിക്കലെങ്ങാണ്ടൊ ആകാമെന്നുള്ളതു് മുൻപറഞ്ഞ അർത്ഥത്തോടു യോജിക്കുന്നില്ല.

പ്രാധാന്യമില്ലാഞ്ഞിട്ടല്ല - അവർക്കു വേറെ തൊഴിൽ ഏർപ്പെട്ടു പോയതുകൊണ്ട് സൗകര്യം കുറയുമെന്നു കണ്ടിട്ട് വേദത്തിന്നധികാരമുണ്ടെന്നുള്ളതിനെ സൂചിപ്പിക്കുന്നതിനുമാത്രം ഇത്രയും വെച്ചിട്ടുള്ളതാണ് എന്നതിന് പ്രത്യുത്തരം ഉണ്ടായേക്കാം. എന്നാൽ മുമ്പറഞ്ഞ തൊഴിലുകളെ ചെയ്യുന്നതിനോടുകൂടി ചതുർവേദങ്ങളേയും അധ്യയനം ചെയ്യുന്നതിന് സാമാന്യം ബുദ്ധിശാലിയായ ഒരു മനുഷ്യന് വലുതായ പ്രയാസമൊന്നുമില്ലെന്നുള്ളതിലേക്ക് അനേകം പണ്ഡിതന്മാർ ഇക്കാലത്തും ദൃഷ്ടാന്തമായിരിക്കയാൽ ആയതു് ശരിയാകുന്നില്ല.

അത്രയുമല്ല മൂന്നും നാലും തരക്കാർക്കു വേദാധ്യയനം തീരെ നിഷേധിക്കപ്പെട്ടിരുന്നിട്ടും അവർക്കും ഈ നാമമിരിക്കുന്നു.

മഹാദാരിദ്ര്യം കൊണ്ടൊ മഹാരോഗം കൊണ്ടൊ വേദാധ്യയനത്തെ ഉപേക്ഷിച്ചതാണ് അല്ലാതെ അധികാരമില്ലാഞ്ഞിട്ടല്ല എന്നു പറയുന്നു. എങ്കിൽ ജ്വരം പിടിപെട്ടതുകൊണ്ട് അധ്യയനം ഉപേക്ഷിച്ചാൽ അതുശമിക്കുന്ന കാലത്ത് ആകാമെന്നുവരും. ഇതങ്ങനെയല്ലല്ലോ. ആവകക്കാരിൽ കാരണമാക്കി പറയപ്പെട്ട ദാരിദ്ര്യവും രോഗവും ഇല്ലാതെ ശക്തന്മാരായിരിക്കുന്നവർ അനേകം പേർ ഉണ്ടായിരുന്നിട്ടും അവർക്കും നിഷേധിക്കപ്പെട്ടു തന്നെയിരിക്കയാൽ ഇപ്പറഞ്ഞതു് യോജിക്കുന്നില്ല.

രാഗദ്വേഷാദികൾ കൊണ്ട് ദുഷിച്ച ഹൃദയം നിമിത്തം ഉപേക്ഷിച്ചതാണെന്നോ ജീവരക്ഷാർത്ഥം ഏതു വൃത്തിയിലും പ്രവേശിക്കയും സ്വേച്ഛാപ്രകാരം ഓരോ വേഷങ്ങളെ അവലംബിക്കയും ചെയ്ത് ഭ്രഷ്ടു ഭവിച്ചവരാകയാൽ അധ്യയനം പാടില്ലെന്നു വെച്ചതാണെന്നൊ പറഞ്ഞാലും മേൽകാണിച്ചദോഷം നേരിടുന്നതുകൊണ്ട് ആയതും പാടില്ല. അത്രയുമല്ല ഉത്തമന്മാരോട് ഏക ഘട്ടസ്നാനം പംക്തി ഭോജനം, രംഗസ്ഥാനം, മഹാനസം (അരങ്ങും അടുക്കളയും) ഇതുകളൊന്നും പാടില്ലാത്തവിധം താഴ്ച സംഭവിച്ച ശാപഗ്രസ്തന്മാർക്കുപോലും ഈ നമ്പൂരിപ്പട്ടം ഇരിക്കുന്നു. അധ്യയനം നിമിത്തം ഉണ്ടായ പേരാണെങ്കിൽ അധ്യയനം പാടില്ലെന്നു വരുമ്പോൾ ഈ പേരിനേയും മാറ്റേണ്ടതാണ്.

അധ്യയനം പോയൊഴിഞ്ഞിട്ടും നാമം ഒഴിയാതെ കിടന്നുപോയതാണ് എന്നാണെങ്കിൽ മാറാതെ കിടക്കുന്നതിന്നും മാറ്റാതെ ഇട്ടിരിക്കുന്നതിന്നും എന്തു കാരണം എന്നു കാണുന്നില്ല. അത് യുക്തിക്കും നടപ്പിനും യോജിച്ചുമിരിക്കുന്നില്ലാ. ഈ നാമത്തെ കുറിച്ച് അത്ര ഗൗരവമായിട്ടു





വിചാരിക്കാഞ്ഞിട്ടാണ് എന്നു തർക്കിക്കുന്നു. എങ്കിൽ ആദ്യം വേദപാരായണം, നമ്പൂരിപ്പട്ടം ഇതുകളോടുകൂടി കേമന്മാരായിരുന്ന താഴ്ചഭവിച്ച ഇളയതു്, മൂത്തതു്, പുഷ്പകൻ മുതലായ എല്ലാ പേർക്കും ഈ നമ്പൂരിപ്പട്ടത്തിന് വളരെ ഇച്ഛയുണ്ടായിരുന്നിട്ടും അവർക്ക് ആയതു് ഇല്ലാതെ വന്നതു് അവരിൽ നിന്നും എടുത്തുകളകയാൽ തന്നെയാണെന്നും, അങ്ങനെ എടുത്തുകളഞ്ഞതു് അഭിമാനം നിമിത്തമാണെന്നും, അതിനാൽ ഈ നാമത്തെ കുറിച്ച് അഭിമാനമില്ലെന്നു മുമ്പെ പറഞ്ഞതു് ശരിയല്ലെന്നും തെളിയുന്നു.

ഇപ്രകാരം വേദപാരായണമുള്ളവരായ എല്ലാ പേരിലും നമ്പൂരിപ്പട്ടം കാണാത്തതുകൊണ്ട് അവ്യാപ്തി എന്ന ദോഷവും വേദപാരായണമില്ലാത്തവരിലും കാണുകകൊണ്ട് അതിവ്യാപ്തി എന്ന ദോഷവും പറ്റിയിരിക്കുന്നു.

ഇനി നമ്പൂരി ശബ്ദത്തിന്റെ നിർദ്ദോഷ (ശരിയായ) കാരണത്തെ ചിന്തിക്കാം.

എമ്പ്രാൻ, പോറ്റി, വേദത്തിന് ഇവർ പൂർണ്ണാധികാരികളായിരുന്നിട്ടും അവർക്ക് നമ്പൂരി ശബ്ദം ഇല്ലാതിരിക്കുന്നു. എന്നാൽ ആയവർ തന്നെ ഒരു വിധം സമ്പന്നന്മാരായും വേലക്കാർ മുതലായി ശൂദ്രരെന്നു പറഞ്ഞു വരുന്നവരെക്കൊണ്ട് 'അടിയൻ' 'ഇറാൻ' എന്നു പറയിക്കുന്നവരായും അടുക്കള ദോഷ ശങ്കയുണ്ടായാൽ സ്മാർത്ത വിചാരം നടത്തിക്കുന്നതിന് അവകാശപ്പെട്ടും പെൺകൊട അന്യോന്യം ആകാമെന്നു വരുത്തിയും ഇരിക്കുന്നവരായും തീർന്നാൽ നമ്പൂരിയായി ഭവിക്കുന്നു. ഇതുകൊണ്ട് നമ്പൂരി ശബ്ദത്തിന് പ്രധാന കാരണം തീർച്ചയായിട്ടും വേദപാരായണമല്ലെന്നും മേൽപറഞ്ഞ സംഗതികൾ മാത്രമാണെന്നും തെളിയുന്നു.

# പോറ്റി

പോറ്റി ശബ്ദം. ഇതിനു ദൈവം എന്ന അർത്ഥമില്ല. പോറ്റുക = രക്ഷിക്കുക, അതിനാൽ രക്ഷിതാവെന്ന അർത്ഥം ശിവാദി ദൈവപരമായിട്ടു പലടത്തും പറഞ്ഞിട്ടുണ്ടെങ്കിലും അവിടെ എല്ലാം രക്ഷിതാവെന്നേ അർത്ഥമുള്ളൂ.

ഇങ്ങനെ ഈ മൂന്ന് ശബ്ദങ്ങളും ബ്രാഹ്മണർക്ക് ഇവിടെ നിന്നും തന്നെ, സിദ്ധിപ്പാൻ മാർഗ്ഗമുള്ളു എന്നായല്ലൊ. എന്നാൽ ഇവർക്ക് ഇവിടെ നിന്നും കിട്ടിയിട്ടുള്ള ഈ ശബ്ദം ഇവരിവിടെ വരുന്നതിനു മുമ്പെ പാരമ്പര്യമായി ഇവിടെ നടപ്പുണ്ടായിരുന്നതൊ അതല്ല ഇവരിവിടെ വന്നതിന്റെ ശേഷം ഉണ്ടായതൊ?

വന്നതിൽ പിന്നെ ഇങ്ങനെ പേരുകൾ ഉണ്ടായി ഇവർക്ക് സിദ്ധിച്ചതുകൊണ്ട് വിശേഷ പ്രയോജനം ഒന്നും ഇല്ലാത്തതിനാൽ പിന്നീടുണ്ടായതല്ല. പുരാതനമായി ഇവിടെ നടപ്പുണ്ടായിരുന്നതുകൊണ്ട് ഇവർക്കും സിദ്ധിച്ചിരിക്കണം.

ഈ മലയാളത്തിൽ നായർ പ്രഭുക്കന്മാർക്ക് സ്വതഃ സിദ്ധങ്ങളായി പണ്ടുപണ്ടേ വളരെ സ്ഥാനപ്പേരുകൾ ഉണ്ടു്. ഈ മൂന്ന് നാമങ്ങളും ഇതുകളിൽ നമ്പൂരി ശബ്ദത്തോടു രൂപം കൊണ്ടും അർത്ഥം കൊണ്ടും സാമ്യമുള്ള 'നമ്പി' 'നമ്പിയാർ', 'നമ്പിയാതിരി', 'നമ്പിടി'[3] ഈ ശബ്ദങ്ങളും അവയിൽ ഉൾപ്പെട്ടവയാകുന്നു. ഒട്ടേറെക്കാലമായിട്ടു് ഇവർക്കു ഈ നാമങ്ങൾ ഇവിടെ ഇരിക്കുന്നുണ്ടെന്നല്ലാതെ ഈ മലയാളത്തിൽ തന്നെ എവിടെ വച്ച്, ആരിൽ നിന്ന്, ഏതുപ്രകാരം, ഏതുകാലത്ത്, എന്തിനായിട്ട് ലഭിച്ചു എന്നുള്ളതു് ഇവർക്കു സാധകമായി പറയുന്ന പ്രമാണങ്ങളിലൊ

3 (ശേഷമുള്ള സ്ഥാനപ്പേരുകൾ വേറൊരിടത്ത് വിശദമായി കാണിക്കും).





ന്നിലും കാണുന്നില്ല. എങ്കിലും ഇനി ഇതിലൊരു സ്ഥലത്ത് അതിനെപ്പറ്റി നിരൂപിക്കും.

ഈ സന്ദർഭത്തിൽ അത്യാവശ്യമെന്നു കാണുകയാൽ ഈ വാക്കുകൾക്ക് ശരിയായ ഒരു വിവരണം താഴെ കാണിക്കാം.

തമിഴു ഭൂമിയായ ഈ മലയാളത്തുള്ളതുകളാകകൊണ്ട് ഈ നാമങ്ങളും ഇവിടുത്തെ ദേശഭാഷയിൽ ഉള്ളവയായിത്തന്നെ ഇരിക്കു എന്നുള്ളതു് പ്രത്യേകം പറയണമെന്നില്ലല്ലൊ. താഴെകാണിക്കുന്ന ഉദാഹരണങ്ങളിൽ നിന്ന് അതു വ്യക്തപ്പെടുന്നതാണ്.

ഉദാഹരണം :- 'പിരാൻ' എന്ന് ഒരു വാക്ക് "വേലൈയിറ്റുണൊടു ചൂഴൻറും 'പിരാൻ'ക്കുമെയ്യമ്പനെന നടത്തും" *(സുബ്രഹ്മണ്യവിരുത്തം)*

തമിഴിന്റെ വക ഭേദമായ ഈ മലയാളത്തിൽ ഈ തമിഴുവാക്കിനെ 'പുരാൻ' എന്നു പറയും

ഉദാഹരണം :- 'അസ്ഥിയണിഞ്ഞപുരാനെ' ഞാനൊരു വസ്തുവറിഞ്ഞവളല്ലേ കീഴിൽ' (ഗർഭിണിയായ പാർവതി പരമശിവനോടു പറയുന്നതു്)

'അന്നു നാന്മുഖനെന്നവൻ ശിര
മൊന്നറുത്ത 'പുരാൻ' ടെ *(ഭദ്രകാളിപ്പാട്ട്)*

അനൽ മിഴിത്തടമതിലുൽത്തെഴ
ന്നറുവരിത്തനിലിളയവൾ' (ഇത്യാദി)

'എം' = എമതു അല്ലെങ്കിൽ എമ്മുടയ, അല്ലെങ്കിൽ എങ്ങളുടെ

'നം' = നമതു അല്ലെങ്കിൽ നമ്മുടയ, അല്ലെങ്കിൽ നമ്മളുടെ

'തം' = തമതു അല്ലെങ്കിൽ തമ്മുടയ, അല്ലെങ്കിൽ തങ്ങളുടെ

'ചെം' = ചെമ്മയാന അല്ലെങ്കിൽ തക്കതായ

ഇങ്ങനെ നാലു ശബ്ദങ്ങളാണ്

ഇതുകൾ മുൻ പറഞ്ഞ 'പിരാൻ' ശബ്ദത്തിന്റെ ആദ്യമായി (മുമ്പിൽ) ചേരും അപ്പോൾ ഒന്നാമത്

എം + പിരാൻ = എമ്പിരാൻ

ഉദാഹരണം:- 'എമ്പിരാൻ ചമ്പന്തനടിയാർക്കു മടിയേൻ'

(*പെരിയപുരാണം തിരുകിയത്തൊണ്ടപ്പതികം*)

'എമ്പിരാനെ നീനൊന്താൻ' ഇത്യാദി (രാമായണപ്പദം)

ഇത് സ്ത്രീ ലിംഗത്തിലാകുമ്പോൾ 'എംപിരാട്ടി' എന്നും, ഇതിനോട 'ആര്'ഔ (അവർ) എന്ന ബഹുമാന സൂചകമായ ബഹുവചന പ്രത്യയം ചേരുമ്പോൾ

എമ്പിരാട്ടി + ആർ = എമ്പിരാട്ടിയാർ

രണ്ടാമത് :-' നം + പിരാൻ = നംപിരാൻ

ഉദാഹരണം:-

'നമ്പിരാനുടൈയതിരുപ്പാര് വൈയും, നമ്പിരാ
ട്ടിയുടെ തിരുനോൻപും നയത്തുറ്റവമ്പെഴുമൊരാൺ
കുഴന്തൈവടിവുടനെ പെറ്റെടുത്താൾ'

(ഒരു വട്ടെഴുത്തു ഗ്രന്ഥം)

ഇത് സ്ത്രീലിംഗത്തിലാകുമ്പോൾ മുൻപറഞ്ഞപോലെ നമ്പിരാട്ടി (യാർ)

മൂന്നാമത് :- തം + പിരാൻ = തമ്പിരാൻ (തമ്പുരാൻ)

ഉദാഹരണം:- 'വമ്പിച്ചുള്ള വിഘ്നങ്ങൾ വളരെ ദൂരവെനീക്കി തമ്പുരാൻ അടിയന്റെ തരക്കേടിന്നൊഴിക്കേണം' (സന്താന ഗോപാലം തുള്ളക്കഥ).





ഇതു സ്ത്രീലിംഗത്തിലാകുമ്പോൾ തമ്പിരാട്ടി അല്ലെങ്കിൽ തമ്പുരാട്ടി

നാലാമത് :- ചെം + പിരാൻ = ചെമ്പിരാൻ (ചെമ്പിറാൻ)

ഉദാഹരണം:- 'ചെമ്പ്രാപ്പിള്ള വീട്ടും ചെമ്പ്രാപ്പിള്ളപ്പട്ടം'

ഇവകൂടാതെ അരും = അരുമയാന പെരും= പെരുമയാന,ൟ[4]വാക്കുകളിലും 'പിരാൻ' ചേർത്ത് അരും + പിരാൻ = അരുമ്പിരാൻ, പെരും+ പിരാൻ = പെരുമ്പിരാൻ.

ഈ ശബ്ദങ്ങൾ കാലക്രമേണ ഉച്ചാരണദാർഢ്യത്താൽ വരാന്ത്ര്വാന്ത എന്നായതുപോലെ അരുമ്പ്രാൻ, പെരുമ്പ്രാൻ, എമ്പ്രാൻ, തമ്പ്രാൻ, ചെമ്പ്രാൻ എന്നായി. ഇതിലെ ചെമ്പ്രാൻ പിള്ള പട്ടത്തെയാണ് തെറ്റായി ചെമ്പകരാമൻ പിള്ള പട്ടമെന്നുപയോഗിച്ചു വരുന്നത്. ഇതാണ് എമ്പ്രാൻ ശബ്ദത്തിന്റെ ആഗമം എന്നു വ്യക്തമായി.

ഇനി എമ്പ്, നമ്പ്, തമ്പ്, എന്ന മൂന്നു സ്ഥാനങ്ങൾ ഉണ്ട്.

ഉദാഹരണം:-

'നമ്പു കൊണ്ടതാനിനാലായിരവും
എമ്പുകൊണ്ടതാനി എണ്ണായിരവും
തമ്പുകൊണ്ടതാനി മല്ലച്ചേരിപിരാൻ'

എന്ന് ഒരു വട്ടെഴുത്തു ഗ്രന്ഥത്തിൽ കാണുന്നു. അവ പ്രഭു ഭവനത്തിനെകുറിക്കുന്ന മാടം; മാടം എന്നുള്ളതിനോടുചേർന്ന് മാട്+എമ്പ് (അനുസ്വാരവും എകാരവും ലോപിച്ച്) മാടമ്പ് എന്നായി.

ഉദാഹരണം:-
'വാളുമാടമ്പുള്ളോരെത്തി വേളി
നാളെയെന്നും ചൊല്ലാം'

---

[4] പഴയമലയാളലിപിയിൽ ഈ ൟ ഇങ്ങനെ എഴുതിയിരുന്നു - സമ്പാദകൻ.

ഇറൈ + എമ്പ് = ഇറൈയമ്പ് = ഏറമ്പ് = ആറമ്പ്. 'എമ്പ്' സ്ഥാനമുള്ളവൻ 'എമ്പി'

ഉദാഹരണം:- 'വെമ്പുങ്കാലൈ വെതുമ്പി വിഴുഞ്ചിരം

ചെമ്പൻ കോടി വിലൈയനച്ചിന്തിത്താ
ഉമ്പർനാട്ടുമലകെങ്കും തേടിനം
'എമ്പി' പോലെ മക്യാവരുരിയരെ'

(പാണ്ഡ്യരാജൻ പാടൽ)

ഈ 'എമ്പി' ശബ്ദം സ്ത്രീലിംഗത്തിലാകുമ്പോൾ 'എമ്പിട്ടി' ബഹുമാനപ്പെടുത്തിപറയുമ്പോൾ 'എമ്പിട്ടിയാർ'

ഉദാഹരണം:-

'പാടികൊൾവിൻ പാടികൊൾവിൻ എമ്പിട്ടിയാരൊ'

(തിരുവാതിര നോൻപിനു പാടുന്ന പൂലപ്പാട്ട്)

ഈ 'എമ്പി' ശബ്ദത്തെ ചിലടത്ത് 'അമ്പി' എന്നും പറഞ്ഞുവരാറുണ്ട്.

ഉദാഹരണം:- 'അമ്പിശാസ്ത്രി', 'മാടമ്പി' മുതലായവ

ഇനിയും ഈ ഇത് 'എമ്പ്' എന്നൊരു സ്ഥാനപ്പേരുകൂടി ആയിട്ടുണ്ട്.

'മഠം' എന്ന ശബ്ദമാണ് ഈ മലയാളത്തു ചിലസ്ഥലങ്ങളിൽ (മാടം) ഭവനം എന്നു പറഞ്ഞുവരുന്നത്.

ഉദാഹരണം:- 'മാടഭ്രപൻ' 'മാടത്തിൻ കീഴാൾ' (കൊട്ടാരം)

ഇനി എറണാകുളത്തു പരമ്പരാ കുളങ്ങരെ ചേരാനെല്ലൂർ കർത്താവിന്റെ ഭവനത്തിന് ഇന്നും മാടപാടെന്നു പറഞ്ഞുവരുന്നു.





അല്ലാതേയും നമ്മുടെ പൊന്നുതമ്പുരാക്കന്മാരുടെ തിരുപ്പൂണനൂൽ കല്യാണത്തിന് തിരുമാടമ്പ് എന്നു പറക പ്രസിദ്ധമാണല്ലോ.

'നമ്പി' ഇതുസാധാരണ പ്രസിദ്ധമാണല്ലോ.

നമ്പി + ആർ (അവർ) ബഹുമാന സൂചകമായ ബഹുവചന പ്രത്യയം = 'നമ്പിയാർ'

നമ്പി + അടി (പാദം) ബഹുമാന സൂചകം = 'നമ്പിയടി'

'യ' ലോപിച്ച് 'നമ്പിടി'

നമ്പി + ആത്തൻ (ഏ) (അച്ഛൻ) ബഹുമാനസൂചകമായ - അത്തർ എന്നതു ബഹുവചനം - 'ർ' എന്നുള്ള രേഫത്തെ 'രി' എന്ന പോലെ ശബ്ദിക്കും.

ഉദാഹരണം:- 'തലയാർ' എന്നുള്ളതിനെ 'തലയാരി' എന്നുവിളിക്കുന്നു. ഇപ്പോഴും തമിഴദേശങ്ങളിൽ ഇപ്രകാരം നടപ്പുണ്ട്. ഇവിടേയും അപ്രകാരം തന്നെ.

ഉദാഹരണം:- 'തലൈ + ആത്തർ = 'തലിയാത്തർ' എന്നും ർ, രി, ആയി തലയാതിരി എന്നും അനന്തരം 'തളിയാതിരി' എന്നായിട്ടുള്ളത് *കേരളോല്പത്തി*യിൽ കാണുക.

'നമ്പ്' + ആതിരി = നമ്പ്യാതിരി, ക്രമേണ നമ്പൂതിരി, നമ്പൂരി എന്നായി പരിണമിച്ചു.

'നമ്പ്' ശബ്ദത്തിനു ദൈവമെന്നും പ്രഭു എന്നും അർത്ഥമുണ്ട്. ഈ നമ്പു ശബ്ദത്തെയാണ് ചിലപാട്ടുകളിലും കീർത്തനങ്ങളിലും 'ഹരിനമ്പൊ', 'നാരായണനമ്പൊ' എന്നെല്ലാം കാണുന്നത്.

ഉദാഹരണം:-

'മണിക്കിരീടവും മകരകുണ്ഡലം
വനമാല പാദകമലവും
മലർമാതുചേരും തിരുമാറുമെന്റെ
മനസ്സിൽ തോന്നണം ഹരിനമ്പൊ'

ഇത്യാദി (*ഇരുപത്തിനാലുവൃത്തം*)[5]

---

[5] 24 വൃത്തത്തിലെ 4-ാം വൃത്തം

'തമ്പി' എന്നതു സ്ഥാനപ്പേരു്. അനുജനെന്ന അർത്ഥവുമുണ്ടു്.

മലയാളം വടക്കൻ പ്രദേശങ്ങളിൽ ക്ഷേത്രത്തിൽ ശാന്തിക്കാരന്ന് 'നമ്പി'യെന്നും തമിഴ (പാണ്ടി) ദേശങ്ങളിൽ അവരെ നമ്പ്യാനെന്നും പറയുന്നൊണ്ടു്. തെക്കൻ പ്രദേശങ്ങളിൽ (മുഖ്യമായി തിരുവിതാംകൂറിൽ) ശാന്തിക്കരനേയും കുടുംബരക്ഷണം ചെയ്യുന്നകാരണവനേയും 'പോറ്റി' എന്നു പറയുന്നു. സന്ധ്യയ്ക്കു കൊളുത്തി വച്ച വിളക്കിനെയും ഗുരുക്കന്മാരൊ ഭക്തന്മാരൊ വന്നാൽ അവരേയും കുഞ്ഞുങ്ങളെ കൊണ്ടുകാണിച്ച് 'ഉമ്പോറ്റിയാണ് തൊഴുതൊ' എന്നു പറഞ്ഞു വന്ദിപ്പിക്കുക പതിവാണ്. ശുദ്ധതമിഴക്കാറന് സാധാരണ വർത്തമാനം പറയുമ്പോൾ പോത്തി എന്ന് (റ്റി ക്കു പകരം ത്തി ചേർത്തു) വിളിക്കുന്നുണ്ടു്. മുഖ്യമായി മലയാളമായ നീലീശ്വരത്തുനിന്നും ശാന്തിക്കാഗ്രഹിച്ചു വരുന്നവരെയാണ് എമ്പ്രാനെന്നു പറഞ്ഞു പോരുന്നതു്. ഈ പതിവിനെ അനുസരിച്ച് അപ്പുറത്തു് (തുളുദേശത്തു്) നിന്നും വരുന്നവരേയും കൂടി എമ്പ്രാൻ എന്നുവിളിച്ചു പോകുന്നു എന്നേയുള്ളൂ. ഇതിന്റെ ഭേദത്തെ അറിയാൻ പാടില്ലാ. അതുകൊണ്ടും മുൻ പഴക്കം കൊണ്ടും തുളുനാട്ടിൽ നിന്നാണെന്നറിഞ്ഞാലും എമ്പ്രാനെന്നതിനെ വിടാതെ തുളുഎമ്പ്രാനെന്നു പറയുന്നു. പട്ടനെന്നോ മറ്റേതെങ്കിലും പരദേശത്തു ബ്രാഹ്മണർക്കു പറയുന്ന നാമമൊ പറഞ്ഞാൽ ഇവിടെ (മലയാളത്തു) ശാന്തികഴിക്കാൻ സമ്മതിക്കയില്ലെന്നുള്ളതു നിശ്ചയമാകകൊണ്ടു് വരുന്നവരും അവരുടെ ഉപാധിനാമത്തെ വെളിപ്പെടുത്താതെ തുളു എമ്പ്രാനെന്നും പോറ്റിയെന്നും അജ്ഞതയിൽ ഇവിടെ വിളിക്കുകയും അവർ അംഗീകരിക്കുകയും ചെയ്യുന്നു. പട്ടർ എന്നു പറഞ്ഞാൽ ശാന്തി മുതലായതു കൊടുക്കയില്ലാത്തതിനാലും, എമ്പ്രാൻ, പോറ്റി, നമ്പി ഇവർക്കേകൊടുക്കൂ എന്നിരിക്കകൊണ്ടും ഈ പേരുകൾ വാസ്തവത്തിൽ മലയാളത്തു് നായർ ജാതിക്കു സ്വന്തമായിട്ടുള്ളവയാകകൊണ്ടും മുൻകാലങ്ങളിൽ നായന്മാർ തന്നെ പ്രതിഷ്ഠ, ശാന്തി മുതലായവ നടത്തിവന്നു എന്നും ധനേഛനിമിത്തം നായന്മാരോടു ചേർന്നും വിരോധമില്ലാതെയിരിപ്പാൻ വേണ്ടിയും അവരുടെ പേരുകളെകൊണ്ടും പരദേശ ബ്രാഹ്മണർ ക്ഷേത്രങ്ങളിൽ പ്രവേശിച്ചതാണെന്നും തെളിയുന്നു.





# മൂസ്സത്

ഇനി ജാതിമാത്രന്മാരിൽ ൧ ാം തരക്കാരയ മൂസ്സന്മാരുടെ കുറച്ചിലിനു കാരണം ചികിത്സ അല്ലെന്നു കാണിക്കാം.

ധർമ്മത്തെ ആചരിക്കുന്നതിനും അർത്ഥത്തെ സമ്പാദിക്കുന്നതിനും കാമത്തെ അനുഭവിക്കുന്നതിനും മോക്ഷത്തെ പ്രാപിക്കുന്നതിനുമുള്ള സാധനമാകുന്നു ഈ ശരീരം. ഇങ്ങനെയുള്ള ഈ ശരീരത്തെ രോഗങ്ങളിൽ നിന്നും രക്ഷപ്പെടുത്തി വേണ്ടും പ്രകാരത്തിലാക്കിയിരുത്തുന്നതിലേക്കുള്ള മാർഗ്ഗങ്ങളെ അറിയിക്കുന്നതാകുന്നു വൈദ്യശാസ്ത്രം.

'ബ്രാഹ്മാ സ്മൃത്വായുഷൊ വേദം പ്രജാപതി മജിഗ്രഹൽ
സൊശ്വിനൌ തൌ സഹസ്രാക്ഷം സൊത്രി
പുത്രാദികാനൃഷീൽ'

ഈ വൈദ്യശാസ്ത്രമായ ആയുർവ്വേദത്തെ ആദ്യം ബ്രഹ്മാവുണ്ടാക്കി ദക്ഷപ്രജാപതിയേയും അദ്ദേഹം അശ്വിനിദേവകളേയും അവർ ദേവേന്ദ്രനേയും അദ്ദേഹം അത്രി പുത്രൻ, ആത്രേയൻ, ഭരദ്വാജൻ, അംഗിരസ്, ജമദഗ്നി, വസിഷ്ഠൻ, കാശ്യപൻ, ഭൃഗു, ഗൌതമൻ, സാംഖ്യൻ, പുലസ്ത്യൻ, നാരദൻ, അനന്തൻ, വാമദേവൻ, മാർക്കണ്ഡേയൻ, കപിഞ്ജലൻ, വിശ്വാമിത്രൻ, അശ്വാരണ്യൻ, ഭാർഗ്ഗവൻ, ച്യവനൻ, അഭിജിത്ത്, ഗാർഗ്ഗ്യൻ, ശാണ്ഡില്യൻ, കൌണ്ഡില്യൻ, ദെവലൻ, ശാലവൻ, സൌഹൃത്യൻ, കുശികൻ, ബാദരായണൻ, കൈകസെയി, ധൌമൻ, മരീചി, ഹിരണ്യാക്ഷൻ, ലോകാക്ഷൻ, ശൌനകൻ, മുതലായ മഹർഷിമാരേയും പഠിപ്പിച്ചു. ഇപ്രകാരം മഹാന്മാരായ മഹർഷിമാർ പോലും പൂർവ്വകാലങ്ങളിൽ പഠിച്ചു വർത്തിച്ചു വന്നിരുന്നതാണ്. ഇക്കാലങ്ങളിലും കുലീനന്മാർ പോലും അഭ്യസിച്ച് പരോപകാരാർത്ഥം ചെയ്തു വരുന്നതു് മുമ്പറഞ്ഞ മഹാർഷിമാർക്കാകട്ടെ ഇതു സംബന്ധമായി ഭ്രഷ്ടു സംഭവിക്കുകയും കുറച്ചിലുള്ളതാണെന്നും പ്രമാണങ്ങളിൽ പറകയും ചെയ്തിട്ടില്ല.

എത്രയൊക്കെ പ്രയോജനമുള്ളതായാലും ഇതു നിമിത്തം ചില ഹിംസകൾക്കും ശസ്ത്രക്രിയകൾക്കും കൂടി ഇടവന്നേക്കാമെന്നുള്ളതിനാൽ ന്യൂനതയും കുറച്ചിലുമുണ്ട് എന്നു വാദിക്കുന്നു. എങ്കിൽ വേദസമ്മതമായും മന്ത്രാദികളേർപ്പെട്ടുമിരിക്കുന്ന ഒരു വലുതായ കൃത്യമെന്നു വരികിലും യാഗകർമ്മമായതു് ഹിംസയ്ക്കും ശസ്ത്രക്രിയക്കും ഹേതുവായിരിക്കയാൽ നീചമായുള്ളതെന്നും തദനുഷ്ഠാതാക്കൾക്കും കുറച്ചിലുണ്ടാകേണ്ടതാണെന്നും വരണം. അപ്രകാരമുള്ളതായി അറിയുന്നില്ല. മറ്റുള്ള സ്ഥലങ്ങളിലും യോഗ്യന്മാരെന്നു വേണ്ടാ സാമാന്യന്മാർക്കുപോലും അതി നിഷിദ്ധങ്ങളായ അനേകം സംഗതികളെ ഈ മലയാളത്തിൽ നിഷിദ്ധമല്ലെന്നു കല്പിച്ച ഭാർഗ്ഗവൻ അനിഷിദ്ധവും ഉപകാരവുമായ ഈ സംഗതിക്കു മനഃപൂർവ്വമായെന്ന പോലെ വിശേഷമായിട്ടു് ഒരു നിഷിദ്ധത(യെ) കല്പിക്കുകയും ആയതിനെ സൗ്വജനമായ ഇവരെക്കൊണ്ടു തന്നെ സ്വീകരിപ്പിക്കുകയും ചെയ്യുന്നതിലേക്ക് ഒരിക്കലും തുനികയില്ല.





# ശാസ്ത്രനമ്പൂരി

ഇനി ജാതിമാത്രന്മാരിൽ രണ്ടാം തരക്കാരായ ശാസ്ത്ര നമ്പൂരിമാർക്കു് കുറവിന്നു കാരണം ആയുധ ഗ്രഹണമല്ലെന്നു കാണിക്കാം.

ശാസ്ത്രകളിക്കാർക്കു ആയുധാഭ്യാസഗ്രഹണം നിമിത്തമാണു് കുറച്ചിലെങ്കിൽ അശ്വത്ഥാമാവു്, ദ്രോണരു്, കൃപരു്, ഭീഷ്മർ മുതലായവർക്കും ആയുധ വിദ്യ ഉണ്ടായിരുന്നു എന്നുതന്നെയല്ല അവർ വളരെയുദ്ധം ചെയ്തിട്ടുമുണ്ടു് (ഭാരത പ്രമാണങ്ങൾ). ഭാർഗ്ഗവനാകട്ടെ അനേക മഹാന്മാർക്ക് ഈ വിദ്യയെ ഉപദേശിക്കുകയും യുദ്ധം ചെയ്തു് ലക്ഷോലക്ഷം ക്ഷത്രിയരെ കൊല്ലുകയും ചെയ്തിട്ടുണ്ടു്. പാഞ്ചാലീ സ്വയംവരത്തിൽ സുന്ദരബ്രാഹ്മണൻ (അർജ്ജുനൻ) ലക്ഷ്യത്തെ എയ്തു മുറിച്ചതുകണ്ടിട്ടു് അവിടെ കൂടികൂട്ടിയിരുന്നതായ എല്ലാ ബ്രാഹ്മണരും സന്തോഷിച്ച്, 'അല്ലെ കണ്ടില്ലെ എയ്തു മുറിച്ചതു്. ബ്രാഹ്മണനു തപോശക്തി കൊണ്ടു് എന്തിനാ പ്രയാസം' എന്നിങ്ങനെ വർണ്ണിച്ചതല്ലാതെ നിന്ദിച്ചില്ല. ഈയിവർക്കുമാത്രം വലിയ കുറച്ചിൽ അതിലും വിശേഷം ഒരുനാളും ഒന്നുകൊണ്ടും തീരാത്ത കുറച്ചിൽ എന്നുകാണുന്നതു് ആശ്ചര്യം തന്നെ.

അല്ലാതേയും ഈ മലയാളത്തിലേക്കു ബ്രാഹ്മണ ശുശ്രൂഷക്കും അവർക്കു വേണ്ടുന്ന കൃഷ്യാദികൾക്കും ശൂദ്രരേയും വിശേഷ ശുശ്രൂഷക്കു സ്വർഗ്ഗസ്ത്രീകളേയും രക്ഷയ്ക്കു ക്ഷത്രിയ രാജാവിനേയും കൊണ്ടുവന്നേർപ്പെടുത്തിയ ഭാർഗ്ഗവനു് മലയാളത്തെ രക്ഷിക്കുന്നതിനുള്ള ഭടജനത്തെ ചേർക്കുവാൻ മാത്രം വേറെ ആളുകളെ കിട്ടുകയില്ലാഞ്ഞെ ഈ സ്വജനങ്ങളായ മഹാബ്രാഹ്മണരെ ഭ്രഷ്ടരാക്കണമെന്നുണ്ടൊ? ഇതും അസംബന്ധംതന്നെ.

ഇനി ജാതിമാത്രന്മാരിൽ മൂന്നും നാലും തരക്കാരായവർക്കു കുറവിനുകാരണം.

ദാരിദ്ര്യം, മഹാരോഗം, രാഗദിദുഷ്ടബുദ്ധി ഇക്കാരണങ്ങളാലാകുന്ന വേദാധ്യയനാദി വിട്ടുപോയതെങ്കിൽ, അപ്രകാരം വിട്ടുപോയവരിൽ ആ വിട്ടിരിക്കുന്ന കാലത്തോളം മാത്രം വേദധ്യയനാദ്യഭാവമിരിക്കുമെന്നല്ലാതെ ആ വർഗ്ഗത്തിലുള്ള എല്ലാപേരേയുമെന്നല്ല മുൻപറയപ്പെട്ട കാരണങ്ങൾ വിട്ടു നീങ്ങിയാൽ ആയവരേയും ഒരിക്കലും ബാധിക്കുകയില്ല. ഇവിടെ ഈ വർഗ്ഗത്തിൽ മുൻപറഞ്ഞ ദാരിദ്ര്യാദികാരണങ്ങളൊന്നുമില്ലാത്തവരിലും വേദാധ്യയനാദ്യഭാവം കാണുകകൊണ്ടും ഉപജീവനാർത്ഥം ഏതുപ്രവൃത്തിയും സ്വേച്ഛാസഞ്ചാരവും എന്നു പറഞ്ഞിരിക്കുകകൊണ്ടും (ഭാരതം മോക്ഷധർമ്മം, ഹിംസാനൃതക്രിയാലുബ്ധാ സർവ്വകർമ്മൊപജീവിനഃ തൃക്തസ്വധർമ്മ നിഷ്ഠാംഗാസ്തെദ്വിജാ ശൂദ്രതാം ഗതാഃ) എന്ന പ്രകാരമെന്നൊ ആയിരിക്കണം.





# സാങ്കേതികൻ

ഇനി സാങ്കേതികന്മാരെ കുറിച്ച്. ഇവർ ആദ്യം ഭാർഗ്ഗവൻ കൊണ്ടുവന്നിരുത്തിയ ശേഷം പൊയ്ക്കളഞ്ഞവരും അനന്തരം പോകാതെ ഇവിടെത്തന്നെ ഇരുന്നവർക്കു പുതിയ മലയാളാചാരം ഉണ്ടാക്കി ഏർപ്പെടുത്തി സ്വർഗ്ഗത്തു ചെന്ന് ചില സാധനങ്ങളെ കൊണ്ടു വന്ന് രസകരമായ അതിവിശേഷ ഏർപ്പാടു ചെയ്ത് മലയാള ഭൂമിയെ ഇങ്ങനെയൊക്കെ സ്വർഗ്ഗമാക്കിയപ്പോൾ മറുപടിയും വന്ന് ഭാർഗ്ഗവനോടപേക്ഷിക്കയാൽ എമ്പ്രാനെന്നൊരു അതിശയ വ്യഖ്യാന നാമവും വേദാധ്യയനം, ക്ഷേത്രങ്ങളിൽ ശാന്തി, നമസ്കാര ഭക്ഷണം, പരികർമ്മം ഇങ്ങനെയുള്ള സ്ഥാനങ്ങളും കൊടുത്ത് തുളുഗ്രാമങ്ങളിൽ പാർപ്പിക്കപ്പെട്ടവരും അനന്തരം ഇവരിൽ ചിലർ ചില രാജാക്കന്മാരാൽ ഈ മലയാളത്തിൽ കൊണ്ടുവരപ്പെട്ടവരും ആകുന്നു എന്നു മുമ്പിനാൽ പറഞ്ഞിട്ടുണ്ടല്ലൊ.

എന്നാൽ ഭാർഗ്ഗവൻ ഇവരെ മലയാളാചാരത്തിൽ ഉൾപ്പെടുത്താതേയും മലയാളത്തിലേക്കു കടത്തിവിടാതേയും തുളുഗ്രാമത്തിൽ തന്നെയിരുത്തിയതിനാൽ ഇവർക്കായി കല്പിച്ച ശാന്തി, നമസ്കാരം മുതലായവയുടെ അവകാശം തുളുക്ഷേത്രങ്ങളെ സംബന്ധിച്ചിടത്തോളം മാത്രമേ ഒള്ളു എന്നും ഇങ്ങോട്ടീ വകക്കാരെ വരുത്തുന്നത് ഭാർഗ്ഗവനും വിരോധമായിരുന്നു എന്നും ഊഹിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഈ കൂട്ടരിൽ ഇവിടെ (മലയാളത്തിൽ) സ്ഥിരവാസികളായ അനേകം പേർ പൂർവ്വശിഖയും വച്ച് ചിലർ മലയാളചാരം മുഴുവനും ചിലർ പകുതിയും ധരിച്ചും കൊണ്ടിരിക്കുന്നു. ഇവരുടെ സമ്പ്രദായം ശാങ്കര സ്മൃതി ൧ -അ - ൩ാം പാദം - ൧൪ - മൃ - ൧൨ - വ - ശ്ലോ.

'കെശപ്രാരംഭതഃ ഫാലാ
ദൂർദ്ധ്വന്തുചതുരംഗുലം
തൃക്ത്വാദൈവീംശിഖാമാഹ
ശ്ച തുരംഗുലവിസ്തൃതിം

താവതീമെവ പൈശാചീ
മാസൂരീഞ്ചതതഃ ക്രമാൽ
മാനുഷ്യെ ദ്വെലലാടസ്യ
പ്രാന്തയൊരുഭയൊഃ കൃതെ

ദക്ഷിണെതു ശിഖാദൈവീ
കേരളെതുനചെതരാഃ
ഉത്തരേഷ്വതു പൈശാചി
നെതരാ ഇതി ഭാർഗ്ഗവഃ

അപിധാനാൽ പരിത്യജ്യ
സമ്പ്രദായാഗതാംശിഖാം
വഹന്നപ്യതഥാഭ്രതാ
ദ്വിജഃ പാതിത്യമൃച്ഛതി.'

നെറ്റിയിൽ രോമമുള്ളെടത്തുനിന്ന് നാലംഗുലം മേല്പോട്ടുചെന്നാൽ അവിടെ നാലംഗുലം വിസ്താരത്തിൽ ദേവശിഖയുടെ സ്ഥാനമാകുന്നു. അവിടുന്ന് നാലംഗുലം ചെന്നാൽ ആസുരിയമായ ശിഖയുടെ സ്ഥാനമാണ്. മലയാളത്തിൽ ന്നൂർ ഗ്രാമങ്ങളുള്ളതിൽ തെക്കെ ന.വ. ൽ (തുളുരാജ്യത്തിൽ) പൈശാച ശിഖയുമാണ് ഭാർഗ്ഗവനാൽ വിധിക്കപ്പെട്ടിട്ടുള്ളത്. സമ്പ്രദായപ്പടി വന്ന കുടുമ്മയെ വിധിപ്രകാരം അല്ലാതെ കളഞ്ഞാലും വേറുവിധം വച്ചാലും ദ്വിജൻ പാതിത്യമുള്ളവനാകും.

ഇപ്രകാരം ഭാർഗ്ഗവനിയമവിരുദ്ധവും പാതിത്യപ്രദവുമാകുന്നു. എന്നിട്ടും അവരെ ദോഷം പറഞ്ഞു നീക്കി വയ്ക്കാതേയും ഭാർഗ്ഗവാനുവാദമില്ലാതിരിക്കെ ഈ മലയാളരാജ്യത്തും ശാന്തി മുതലായവ കൊടുത്തും കൊടുക്കുന്നതിനെ അനുവദിച്ചുകൊണ്ടുമിരിക്കുന്നു. ഈ കൂട്ടരിൽ ഇവിടെ സ്ഥിരവാസമില്ലാത്തവർ സ്വദേശത്തേക്കു യഥേഷ്ടം പോവുകയും വരികയും മുമ്പിലത്തെ പരദേശാചാരം തന്നെ വച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഇനിയും ഇവർ ഇവിടെനിന്നും വല്ലവിധവും അധികം ദ്രവ്യം സമ്പാ





ദിച്ചിട്ട് ഇവിടെത്തന്നെ വിശിഷ്ടന്മാരെപ്പോലെ സ്ഥിരവാസം ചെയ്യുമാറു സന്ദർഭം നേരിട്ടാൽ, ആദ്യം പൂർവ്വശിഖ (മുൻകുടമ), പിന്നെ ക്രമേണ പോറ്റി, നമ്പിതിരി, നമ്പൂതിരി, നമ്പൂരി ഇപ്രകാരം ആയിക്കൊണ്ടിരിക്കുന്നു. പൂർവ്വനിയമം വിട്ടുന്നതിനാൽ ഭാർഗ്ഗവ നിയമാനുസരണം ഭ്രഷ്ടു വിധിച്ചു തള്ളാതെ ഇവരെ കൂട്ടിച്ചേർക്കുന്നതുകൊണ്ട് നമ്പൂരിമാർക്കു ഇക്കാര്യത്തിൽ അഭിമാനമില്ലെന്നും അതിനാൽ ഇതൊന്നും ഭാർഗ്ഗവനിയമമല്ലെന്നും വിശിഷ്ടന്മാരായ ബ്രാഹ്മണരെപ്പോലെ കുറെ മുമ്പിൽ പലപ്പോഴായിട്ടുവരികയും യഥാസൗകര്യം സ്വയമിപ്രകാരം ആയിക്കൊള്ളുകയും ചെയ്തവരാണെന്നും ഊഹിക്കേണ്ടിയിരിക്കുന്നു.

# എമ്പ്രാൻ

എമ്പ്രാന്മാർ നമ്പൂരിമാരായികഴിഞ്ഞതും ആയിക്കൊണ്ടിരിക്കുന്നതും ദൃഷ്ടാന്തത്തിനു വേണ്ടി കുറെ ഇവിടെ കാണിക്കാം.

൧[6]. അമ്പലപ്പുഴെ, പുളിങ്കുന്നു പ്രവൃത്തിയിൽ മൺകൊമ്പു മുറിയിൽ കുളങ്ങരെ എമ്പ്രാൻ ആയില്യം തിരുനാൾ തിരുമനസ്സിലെ കാലത്തു നമ്പൂരിയായി; വിശാഖം തിരുനാൾ തിരുമനസ്സിലെ കാലത്തു ആ തിരുമനസ്സുകൊണ്ടു ശകാരിക്കയാൽ വീണ്ടും എമ്പ്രാനായി. അനന്തരം മൂലം തിരുനാൾ തിരുമനസ്സിലേക്കു തിരുമൂപ്പു കിട്ടിയപ്പോൾ നമ്പൂരിയാകയും മുറജപത്തിനു ചാർത്തപ്പെടുകയും ചെയ്തിരിക്കുന്നു. ഇദ്ദേഹം ആലപ്പുഴെ മുൻസീപ്പു കോടതിയിൽ ൧൦൬ ൽ ൪൯൮ ാം നമ്പരിൽ വാദിയായിരുന്നപ്പോൾ എമ്പ്രാൻ തന്നെയാണ്.

൨. പുതുപ്പള്ളിയിൽ നെടുംകുന്നം മുറിയിൽ ഇടമരം മഠത്തിൽ കേശവൻ മാധവരു് പോറ്റിയായിരുന്നു. തിരുവല്ലാ മുൻസിപ്പിൽ ൧൦൬ ൽ ൭൧ ാംനമ്പർ വാദിയായിരുന്നപ്പോൾ പോറ്റി; ഇപ്പോൾ നമ്പൂരി.

൩. കോട്ടയത്തു കാരാപ്പുഴെ ഈശ്വരമഠമെന്നും പെരിയമനയെന്നും ഭവനപ്പേരുള്ള എമ്പ്രാൻ (പോറ്റി) കോട്ടയം മുൻസിപ്പൽ ൧൦൭൪ ൽ സിവിൽ നമ്പ്ര ൮൩ പ്രതിയായപ്പോൾ മുതൽ നമ്പൂരി.

൪. ടികരയിൽ മേക്കാട്ടുമഠത്തിൽ ശംഭുപോറ്റി 'ശംഭുവരു' എന്ന് അടുത്തകാലത്തിൽ നമ്പൂരിയായിരിക്കുന്നു.

൫. മൂവാറ്റുപുഴെ ഇലക്കാട്ടുനെടുവേലി എമ്പ്രാൻ നമ്പൂരിയായി

൭. അയ്മനം മഠം പോറ്റി നമ്പൂരിയായി

6 പഴയ മലയാള അക്കങ്ങളായ ൧,൨,൩,൪,൫,൬,൭,൮,൯ (1,2,3,4,5,6,7,8,9) ആണ് സ്വാമികൾ ഈ കയ്യെഴുത്തു ഗ്രന്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നത്. സമ്പാദകൻ.





൮. കിടങ്ങൂർ കൊങ്ങൊാപ്പള്ളി നമ്പൂരി പന്നിയൂർ ഗ്രാമക്കാർ അവിടെ ചെന്നപ്പോൾ കിടങ്ങൂർ ക്ഷേത്ര ഊരാണ്മസംബന്ധിച്ചു നമ്പൂരിയായി.

൯. നെടുംശേരി വടക്കും മ്യാൽ നമ്പ്യാതിരി.

൧൦ ഇളയിടത്തു നമ്പ്യാതിരി.

൧൧. കീരന്തിട്ട നമ്പ്യാതി (ഇനി ഒന്നുകൂടിഉണ്ട്) ഇവർ നാലുപേരും കുമാരനെല്ലൂർ ദേവസ്വം ഊരാണ്മ സംബന്ധിച്ചു നമ്പൂരാരായി.

൧൨ കുത്താട്ടുകുളം സമീപം വെളിയത്തുർ മഠത്തിൽ എമ്പ്രാൻ നമ്പൂരിയായി.

൧൩. അവിടെ സമീപം താമരക്കാട്ടുമഠത്തിൽ നമ്പൂരി എമ്പ്രാനായിരുന്നു. കുടി വിവാഹം ഇയ്യിടെ നടത്തി തുടങ്ങിയിരിക്കുന്നു.

൧൪. തൊടുപുഴ കല്ലമ്പള്ളി വിഷ്ണു എമ്പ്രാൻ മാറിമാറി ക്രമത്തിന് പോറ്റി, നമ്പിതിരി, നമ്പൂരി എന്നായിരിക്കുന്നു. കോട്ടയം മലയാളമനോരമ പത്രത്തിലെ ഭാഷാകവികളുടെ കൂട്ടത്തിൽ കാണാം.

൧൫ തൃക്കാരിയൂർ ഓതിക്കോൻ മഠം പോറ്റി നമ്പൂരിപ്പട്ടം ധരിച്ചിരിക്കുന്നു. ഇതിനു മുമ്പിൽ സ്മാർത്ത വിചാരം ഇല്ലാതിരുന്നു. എന്നാൽ ഈയിടെ അതും സമ്പാദിച്ചിട്ടുണ്ട്. ഒരു സാധു അന്തർജനത്തിന് ഇതു നിമിത്തം ഭ്രഷ്ടിനും ഇടയായി.

കാക്കൂർ കാഞ്ഞിരപ്പള്ളി നമ്പൂരിപ്പാട്ടിന് ഒരിടത്തു പോറ്റി എന്നും പേരുണ്ട്.[7]

കുന്നത്തുനാട്ട് ഇരുങ്ങോൾ നാഗഞ്ചേരി നമ്പൂരിക്ക് തിരുവനന്തപുരത്തു വഴുതക്കാട്ട് പോറ്റി എന്നിങ്ങനെ അനേകം നമ്പൂരിമാർക്കും ഇപ്പോഴും പോറ്റി സ്ഥാനമുണ്ട്.

7 നമ്പർ 5 നു ശേഷം 7 നമ്പറാണിട്ടിരിക്കുന്നത്. 15 നു ശേഷം രണ്ടു നമ്പർ ഇട്ടിട്ടില്ല. സമ്പാദകൻ

# ശാപഗ്രസ്തൻ

'ചിരകാലം ഗതെതസ്മിം
ശ്രീമൂലസ്ഥാന മണ്ഡപെ
ചതുഷ്ഷഷ്ടിതമാഗ്രാമാ
ബ്രാഹ്മണാനാമധിശ്വരാഃ
സമാഗത്യസ്ഥിതാസ്സർവെ
ഭാർഗ്ഗവാഗമനം പ്രതി
യത്നം ചക്രു ദ്വിജാസ്സർവെ
ശ്രീമൂലസ്ഥാനമണ്ഡപെ
ധ്യായന്തം പരശുരാമന്തം
പരീക്ഷാർത്ഥം ദ്വിജോത്തമാഃ.'

(*കേരള മഹാത്മ്യം*)

തേഷാം ചിന്തനകാലെച പരശുപാണിസ്സമാഗതഃ
കിമർത്ഥം ചിന്തിതായുയം മമാഗമനകാരണം
യുഷ്മാകഞ്ചഉ കിംബാധാ തൽബാധാനാശയാമൃഹം
തൽകാലെ ബ്രാഹ്മണാസ്സർവെ ത്രപായുക്താസ്ഥിതാസ്തദാ
അഥരാമസ്തുകൊപെന ശശാപദ്വിജസത്തമാൻ
മാംവിനാസവ്വകാർയ്യാണി കുരുദ്ധ്വം ചദ്വിജോത്തമാഃ
കദാപിബ്രാഹ്മണാസ്സർവെ ശ്രീമൂലസ്ഥാനമണ്ഡപെ
ചതുഷ്ഷഷ്ടിതമാഗ്രാമാഃഭവിഷ്യന്തി നസംശയഃ
യുയം നചസമാഗത്യ സ്ഥിതാശ്ചര്യകദാസ്ത്വസി
പ്രഥമഞ്ചസമാഹൂയ തസ്മാച്ശാപം ദദാമൃഹം
ആചാരാം ശ്ചമയാ ദത്താൻ ഗ്രാമിണാഞ്ചദ്വിജോത്തമാൻ
ചതുഷ്ഷഷ്ടി തമാദീനാം ബ്രാഹ്മണാനാഞ്ച ശാശ്വതാൻ
ശംഭു രവാപതീർയ്യാഥ ഭവിഷ്യതികലൌയുഗെ
ചതുഷഷ്ടിതമാദീനാ മനാചാരാംശ്ച ദാസ്യതി





ആചാരം ശ്ചനിരാകൃത്യ അനാചാരാ ഭവന്തുവഃ
ഏവമുക്താദ്വിജാസ്സർവെ ബ്രാഹ്മണാനാമധീശ്വരാഃ
അബ്രുവൻ ഭാർഗ്ഗവന്തത്ര തപ്യന്തഃ ഖിന്നമാനസാഃ
തൽക്കാലെ ഭാർഗ്ഗവൊരാമസ്തോഷാമഭയജംപരം
ശ്രാവണെ സംസ്ഥിതെഭാനെന മാസേശ്രുവസ്ത്വിഹ
ആഗമിഷ്യാമിതൽ ഭ്രമൌ കേരളേസ്മിൻ സുവാർഷികെ
വൃഷാദ്രീപുരമാഗത്യ ശ്രീമൂലസ്ഥാന മണ്ഡപെ
ആഗച്ശാമ ദ്വിജാസ്സർവ്വെ തിഷ്ഠന്താം സുഖകേരളെ
ഇത്യുക്താന്തർദ്ദധെരാമൊ ഭാർഗ്ഗവഃ പ്രയയൌതദാ
തസ്മിൻ ഹിമവതഃപാർശ്വെതപസ്തപ്ത്വാസുഖാസ്ഥിതഃ

ഇങ്ങനെ എല്ലാപേരും കൂടി നിശ്ചയിച്ച പരീക്ഷിച്ച സ്ഥിതിയ്ക്ക് എല്ലാവർക്കും ശാപം പറ്റെണ്ടതായിരിക്കുന്നു. ഇവിടെ അങ്ങനെയല്ലാ. ചിലർ മാത്രം ശാപഗ്രസ്തന്മാരായി എന്നു കാണുന്നു. ആയതു തീരെ ശരിയല്ലാ.

എതാനും പേർ മാത്രമെ അതിലുൾപ്പെട്ടുള്ളൂ അവരാണ് ശാപഗ്രസ്തന്മാരായത് എന്നാണെങ്കിൽ

ചിരകാലം ഗതെതസ്മിം ശ്രീമൂലസ്ഥാനമണ്ഡപെ
ചതുഷ്ഷഷ്ടിതമാഗ്രാമാ ബ്രാഹ്മണാനാമധിശ്വരാ
സമാഗത്യസ്ഥിതാസ്സർവെ ഭാർഗ്ഗവാഗമനം പ്രതി
യത്നം ചക്രു ദ്വിജാസ്സർവെ ധ്യായന്തഃ പരശുരാമന്തം
പരീക്ഷാർത്ഥം ദ്വിജോത്തമാഃ

ഇപ്രകാരം എല്ലാപേരും ചേർന്നതായികാണുന്നതിനാൽ ഇപ്പറഞ്ഞതുശരിയല്ല. ഇതു നിരൂപിക്കുംതോറും അസംബന്ധവും അടിയുറപ്പില്ലെന്നു കാണാവുന്നതുമാണ്.

ഇനി പാപിയെക്കുറിച്ച് *കേരളാവകാശക്രമ* മെന്ന പുസ്തകത്തിൽ താഴെപറയും പ്രകാരം കാണുന്നു.

'പണ്ട് ചില ബ്രാഹ്മണരുടെ പ്രീതിക്കായി ഒരു ബ്രാഹ്മണൻ ഒരു പൊരുമാളിനെ ഹിംസിക്ക നിമിത്തം പാപം സംഭവിക്കുമെന്നുള്ള നമ്പിന് (വിശ്വാസത്തിന്) ഇടിവ് വന്ന് നിഗ്രഹിക്ക നിമിത്തം വീരഹാത്യാ ാപം കൊണ്ടു് ഭ്രഷ്ടനായ നമ്പിടിക്കു ദേശവും സ്ഥാനവും കൊടുത്തിരുത്തി'.

ഇതിൽ ഇവർ പറയും പ്രകാരം വീരഹത്യാപാപത്തിന ഭ്രഷ്ഷുണ്ടായിരുന്നെങ്കിൽ വീരഹത്യാ ദൊഷാവശിഷ്ടമൊ മുഴവനമൊ ൟ മലയാള ബ്രാഹ്മണരിൽ ചിലർ ഏറ്റുവാങ്ങുന്നതുവരെ അതിന്റെ ഇരിപ്പിടമായിരുന്ന ഭാർഗ്ഗവനം ഈ ഭ്രഷ്ട് ഇരുന്നിരിക്കേണ്ടാതായിരുന്നു. അപ്രകാരമില്ലാത്തതു കൊണ്ടു വീരഹത്യാ നിമിത്തം ഭ്രഷ്ഷുണ്ടായി എന്നുള്ളത് അസംബന്ധം തന്നെ.

ഇനി പാച്ചുമൂത്തതിന്റെയും വേറെയും *കേരളോല്പത്തി*കളിൽ ഈ വിധം കാണുന്നു. പിന്നെ പാണ്ടിയിൽ നിന്ന് ഭ്രുതരായപ്പെരുമാൾ എന്ന ബ്രാഹ്മണൻ താനെ വന്നു. അദ്ദേഹം ഭൂതങ്ങളേയും ദുർദ്ദേവതമാരേയും ഉപാസിച്ച് അവരുടെ ശക്തികൊണ്ട് ചിലരെ സ്വാധീനപ്പെടുത്തി മലയാളത്തിൽ കുറെ ആക്രമിച്ചു. അദ്ദേഹത്തിനെ ഉത്തമ ബ്രാഹ്മണരും ആയുധ പാണികളായിട്ടുള്ള ബ്രാഹ്മണരും കൂടി ഭൂമിദാനം വാങ്ങിയതിൽ രണ്ടു ബ്രാഹ്മണരെക്കൊണ്ടു ചതിവിൽ വധിപ്പിച്ചു. അങ്ങിനെ വധിച്ചവർ ബ്രാഹ്മണ സഭയിൽ വന്നപ്പോൾ സന്തോഷിച്ച് ബ്രാഹ്മണർ കൂട്ടത്തിലിരിക്കാൻ പറഞ്ഞു. അപ്പോൾ മഹാത്മാവിനെ വധിച്ചിട്ടുള്ള പാപം കൊണ്ട് വേറെ ഇരിക്കാനായി 'നാം പടിയിൽ' എന്നു പറഞ്ഞു് വേറെ ഇരുന്നു. അന്നു മുതൽ അവരെ 'നാമ്പടി' എന്നു പേരു പറഞ്ഞു. ഹിംസാ ദോഷം കൊണ്ട് ബ്രാഹ്മണ്യം പോയതിനാൽ അവരുടെ കുടുംബം ക്ഷത്രിയ മര്യാദയും മരുമക്കൾ വഴിയുമായി അവർക്കു വേണ്ടതൊക്കെയും ബ്രാഹ്മണാചാരമായി ബ്രാഹ്മണർ തന്നെ കഴിപ്പിച്ചുകൊടുക്കുക എന്നു നിശ്ചയിച്ചു. വളരെ ഭൂപ്രദേശങ്ങളൊക്കെയും കൊടുത്തു. അതിനാൽ അന്നു മുതൽ രണ്ടു നമ്പിടി രാജാക്കന്മാർ ഉണ്ടായി വന്നു. അതിൽ അന്നു വധിക്കാൻ കൂടിയിരുന്നവരിൽ ചിലർ ഭൂമിദാനം വാങ്ങിയവരും ചിലർ ബ്രാഹ്മണരിൽ താണവരും ഉണ്ട്. അതിനാൽ 'നാംപടി'യിലും രണ്ടു ജാതിയായിതീർന്നു. അവർക്കു നിത്യനൈമിത്തികാദി കർമ്മങ്ങൾ മിക്കതും ബ്രാഹ്മണാചാരം തന്നെ. ഇവരുടെ സ്ത്രീകൾക്കു കണ്ഠാഭരണം ചെറുതാലിക്കൂട്ടം ആകുന്നു. ഇവർക്കു സന്താനം ബ്രാഹ്മണരിൽ നിന്നു ലഭിക്കുന്നു.

നമ്പിന്ന് ഇടിവു വന്നതുകൊണ്ട് 'നമ്പിടി' എന്നും 'നാംപടി' മേൽ എന്നതുകൊണ്ട് 'നാമ്പടി' എന്നും രണ്ടു വിധം. അതിരിക്കട്ടെ.

ഇപ്പറഞ്ഞ പ്രകാരം നമ്പടി ബ്രഹ്മഹത്തിയൊ വീരഹത്തിയൊ ചെയ്തിരുന്നുവെങ്കിൽ അവിടെത്തന്നെ ഒരു ബ്രാഹ്മണൻ ശൂദ്രഭവനത്തിൽ





പോയി ചാത്തം ഊണും കഴിഞ്ഞു് ശ്രീ മൂലസ്ഥാനത്തുവന്ന് ബ്രാഹ്മണരുടെ ഇടയിൽ ഇരുന്നു. യോഗാചാര്യൻ അയാളെ നോക്കി

ഗഛത്വം പാപസംയുക്ത
ശൂദ്രശ്രാദ്ധേതു ഭുക്തിതഃ
ത ച്ശ്രുത്വാതഞ്ചവിപ്രാസ്തു
ബഹിഷ്കാരം കൃതാസ്തദാ

(ശൂദ്രചാത്തമുണ്ട പാപമുള്ള താൻ പോയികൊള്ളുക എന്നുപറഞ്ഞു, ഇതുകേട്ട ബ്രാഹ്മണർ ഈയാളെ പുറത്തുതള്ളി)

*കേരള മഹാത്മ്യം* - ൪ - അ

ആദിയിൽ വൃദ്ധനും മൂർഖനുമായ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അയാൾ യോഗക്കാരുടെ അടുത്തുചെന്ന് സ്വഭാര്യ വ്യഭിചാരിണി എന്നു പറയുകയും അയാൾ മരിച്ചു നരകത്തിൽ പോകയും ചെയ്തു. അനന്തരം ബ്രാഹ്മണരോടാലോചിച്ച് ഭട്ടതിരി വന്നു വിചാരം നടത്തി.

'കന്യകായസ്തു ദോഷശ്ച
ഭാന്തിനോനചഭാർഗ്ഗവ
തഥാപിവിപ്രവാക്യേന
കിഞ്ചിദ്ദോഷൊ ഭവിഷ്യതി'

കന്യകക്കു വ്യഭിചാരദോഷം അറിയുന്നില്ല. ഇല്ലാതാനും എങ്കിലും വിപ്രവാക്യ പ്രകാരം കുറെ ദോഷമിരിക്കണമെന്നു വിധിച്ച് പുറത്താക്കി. *കേരള മഹാത്മ്യം*- ൪൯. അ.

അവിടെ ബ്രാഹ്മണവേഷക്കാരനായ ഒരു ശിവ ദ്വിജൻ ഒരു ബ്രാഹ്മണ പുത്രിയെ വിവാഹം ചെയ്വാനിശ്ചിച്ച് ബ്രഹ്മചര്യം ധരിച്ച് അയാളുടെ ഭവനത്തിൽ ചെന്ന് കന്യകയെ കൊടുക്കണമെന്ന് അപേക്ഷിച്ചപ്പോൾ പരമാർത്ഥം ഗ്രഹിക്കാതെ കൊടുക്കയും അയാൾ വിവാഹം ചെയ്തു് പാർക്കയും ചെയ്തു. എന്നിട്ട് എല്ലാപേരും കൂടി

തല്ലാലെകല്പായാമാസ
കന്യാകാഞ്ചശിവദ്വിജഃ

ആലയസ്യ തുസോപാന
പ്രക്ഷാളനവിധാവഥ
ഉത്സവെബിംബവാഹായ
ഗൃഹം തസ്മൈപൃഥഗ്ദദൌ.

ആ ശിവദ്വിജനെയും കന്യകയെയും ക്ഷേത്രസോപാനം (നട) കഴുകുന്നതിനും ഉത്സവത്തിന് തെടമ്പ് എഴുന്നള്ളിക്കുന്നതിനും നിയമിച്ച് വെവ്വേറ ഗൃഹം കൊടുത്തു പാർപ്പിച്ചു. (*കേരള മഹാത്മ്യം* -ർവ്വ-അ) ഇങ്ങനെ വളരെ ഉണ്ട്. ഇപ്രകാരം ഇല്ലാത്ത സംഗതികളായാലും ശരി എങ്ങാനും വല്ലവനും തുമ്മിപോയെങ്കിൽ ഭ്രഷ്ടുകല്പിച്ചു തള്ളുന്നതിന് ബദ്ധകംകണരായ കൂട്ടർ അവർ (നമ്പിടികൾ) ബ്രഹ്മഹത്തിചെയ്തിരുന്നു എങ്കിൽ അവരെ സമൂഹത്തിലിരിക്കാൻ ഒരിക്കലും ക്ഷണിക്കയില്ലായിരുന്നു. വിധികർത്താക്കന്മാരായ ഇവർ ക്ഷണിച്ചിരുന്നു എങ്കിൽ അവരായിട്ടു തനിയെ ഭ്രഷ്ടരായി കൊള്ളുകയും ഇരിക്കാതെ മാറിക്കളകയും ചെയ്കയില്ലായിരുന്നു. ആയതിനാലിതൊന്നും സംഭവിച്ചിട്ടുള്ളതല്ല.

എന്നാൽ ബ്രാഹ്മണരുടെ അഭിപ്രായവും ഈ ഹന്താക്കളെ കൂട്ടത്തിലിരുത്തികൂടാ എന്നുതന്നെ ആയിരുന്നു; അവരിരുത്തുകയുമില്ല. ക്ഷണിച്ചാലും അവരിരിക്കുകയില്ലെന്നുള്ളത് ബ്രാഹ്മണർ സ്വമഹിമകൊണ്ടു മുൻകൂട്ടി അറിഞ്ഞിരുന്നതിനാലും ഉപകാരം ചെയ്ത അവർക്കു പെട്ടെന്നു മനസ്താപമുണ്ടാകാതിരിക്കുന്നതിനു മാത്രവുമാണ് ക്ഷണിച്ചത് എങ്കിൽ; മനസ്താപം വരുത്തേന്നു കൂടി ഉണ്ടായിരുന്നു. എന്നുവരികിൽ അതിലേക്കിങ്ങനെയല്ല വേണ്ടത്. ഉപകാരം ചെയ്ക നിമിത്തം അവർക്കുണ്ടായ ദോഷത്തെ വിധിപ്രകാരം മാറ്റി കൂട്ടത്തിൽ ചേർത്തു കൊള്ളേണ്ടതു ഇവരുടെ കടമയാകയാൽ തൽക്ഷണം അപ്രകാരം ചെയ്യേണ്ടതായിരുന്നു. അങ്ങനെ ചെയ്യാതിരുന്നതിനെ നോക്കുമ്പോൾ അവരുടെ മനസ്താപത്തെപ്പറ്റി ഇവർക്കു കരുണയുണ്ടായിരുന്നു എന്നുപറയുന്നതായാൽ ആയതു ശുദ്ധമേ കള്ളം തന്നെയാണ്.

ഇനി ഈ ബ്രാഹ്മണർ പറയുന്ന പ്രകാരം അവർ (നമ്പിടിമാർ) ബ്രഹ്മഹത്തി ചെയ്തു. ചെയ്തേച്ചു വന്നപ്പോൾ ഇരിപ്പാനിവർ സൽക്കരിച്ചു. അവരിരിക്കാതെ നാം പടിമേലെന്നു പറഞ്ഞു. അല്ലെങ്കിൽ നമ്പിന്നു ഇടിവു വന്ന് ഭ്രഷ്ടു ഭവിച്ചു. ഇതുകൾ വാസ്തവത്തിൽ നടത്തിയിട്ടുള്ളവതന്നെയെന്ന് വകവച്ചു നോക്കുന്നതായാൽ, ഈ സംഗതിയിൽ പ്രധാന ഭ്രഷ്ടരും ദുഷ്ടരും ഈ ബ്രാഹ്മണർ തന്നെയെന്നും നമ്പിടിമാർക്ക് ഇവരെക്കാൾ വളരെ കുറച്ചേ ഭ്രഷ്ടുള്ളു എന്നും അതുകൊണ്ടു നമ്പിടിമാർക്കു ഭ്രഷ്ടു കല്പിക്കുന്നതിന് ഇവർ യോഗ്യരല്ലെന്നും വിധിക്കുന്നതായാൽ തന്നെ ഒന്നാമതായിട്ട് ബ്രാഹ്മണർക്ക്, രണ്ടാമതു നമ്പിടിമാർക്ക് ഇപ്രകാരം രണ്ടു വകക്കാർക്കും ഭ്രഷ്ടു കൽപ്പിക്കേണ്ടതാണെന്നും അതിലേക്കു ഭ്രഷ്ടനല്ലാത്ത യോഗ്യനായ മൂന്നാമതൊരുവൻ വേണ്ടതാണെന്നും വരാം. എങ്ങനെയെന്നാൽ, ഇവർക്ക് ഉപകാരം ചെയ്തതിനാലുണ്ടായ ദോഷത്തെ പരിഹരിച്ച് ശുദ്ധിവരുത്തി ചേർത്തുകൊള്ളേണ്ടതായിരുന്നു. എന്നിട്ടും അപ്രകാരം ചെയ്യാതിരുന്നത് ദ്രോഹവും കൃതഘ്നതയും ചതിവും തന്നെയാണ്. ശുദ്ധന്മാരായി ഇവരോടു ചേരുന്നതിന്ന് നമ്പിടിമാർക്കു മനസ്സില്ലാഞ്ഞിട്ടായിരുന്നു എന്നാണു സമാധാനം എങ്കിൽ, അവരുടെ വംശത്തിനെങ്കിലും ദോഷം ഭവിക്കാതിരിക്കട്ടെ എന്നു കരുതി ആ ദോഷപ്പെട്ടവരെ മാത്രം ബഹിഷ്ക്കരിച്ചാൽ പോരായിരുന്നൊ? അതുപോയിട്ട് എല്ലാം കൂടി ചേർത്ത് വംശം മുഴുവൻ ഭ്രഷ്ടുണ്ടാക്കിയല്ലൊ.

എന്നാൽ ആ വംശക്കാർക്ക് അപ്രകാരം ഭ്രഷ്ടരോടു ചേർന്നിരിക്കുന്നത് സമ്മതമായിരുന്നു എങ്കിൽ, ഇവർ ആയവരെ പറഞ്ഞു സമാധാനപ്പെടുത്തിക്കൊള്ളേണ്ടതായിരുന്നു. അതുചെയ്തില്ലല്ലൊ.

എന്നാൽ അവർ (ആ വംശക്കാർ) ഇവർ പറഞ്ഞുവിലക്കിയിട്ടും അനുസരിക്കാതെ ആയിക്കളഞ്ഞതാണെങ്കിൽ ദുഷ്ടബുദ്ധികളായ അവരെ തൽക്ഷണം തന്നെ അതിദൂരെ ത്യജിക്കയും അവരോടുള്ള സംസർഗ്ഗത്തെ 'ശ്വവാന്ത്യശ' നാദിപോലെ ഏറ്റവും വർജ്ജിച്ചിരിക്കയും ചെയ്യേണ്ടതായിരുന്നു. ഇവർ അതിനു പകരം ആ വംശത്തെ ദൂഷിച്ച ആസ്ഥിതിയിൽ തന്നെ ഉത്തരോത്തരം വർദ്ധിക്കുമാറു അതിലെ സ്ത്രീ ജനത്തിനു വേറെയാരും ഭർത്താവാകാൻ പാടില്ലെന്നുള്ള നിയമസഹിതം അക്കാര്യത്തിലേക്ക് ൿബ്രാഹ്മണർ തന്നെ കുത്തകയേറ്റു. ഇതൊന്നുമല്ല വിശേഷം, അവരുടെ കുടുംബത്തിൽ ഉണ്ടായി വരുന്ന ദോഷം ഭവിച്ച പിതൃക്കളുടെ ചാത്തം മുതലായ സകലക്രിയകളും നടത്തുന്നതിന്നും ചാത്തമുണ്ണുന്നതിന്നും കൂടി കുത്തകയേറ്റു. ഇക്കാലത്തിപ്രകാരം ഭ്രഷ്ടു ഭവിച്ച ബ്രാഹ്മണകുലത്തിലെ സ്ത്രീകളോടു രമിക്കയും അവരുടെ ചാത്തമുണ്ണുകയും ചെയ്യുന്നതിന്നിവർ തയ്യാറാകുമോ ?

മനസംഹിത ൧൧ അ

'ബ്രഹ്മഹത്യാസുരാപാനം സ്തേയം ഗുർവംഗതാഗമഃ
മഹാന്തിപാതകാന്യാഹുസ്സംസർഗ്ഗാശ്ചാപിതൈസ്സഹ
സ്വർണ്ണസ്തെയീസുരാപായീ ബ്രഹ്മഹാഗുരുതല്പഗഃ
മഹാപാതകിനസ്തെവൈതത്സംസംസർഗ്ഗീച പഞ്ചമഃ'

ൟപ്രമാണപ്രകാരവും വീരഹത്തിയാകട്ടേ അല്ലെങ്കിൽ ബ്രഹ്മഹത്തിയാകട്ടേ ഉള്ളവരായ പാതകരോടുള്ള ഏറ്റവും അടുത്ത സംസർഗ്ഗം നിമിത്തം ഇവരും (ബ്രാഹ്മണരും) പാതകികൾ തന്നെയെന്നു ന്യായം കൊണ്ടു സിദ്ധിക്കുന്നു. അത്രയുമല്ല, കുലയ്ക്ക് ഉത്സാഹിപ്പിക്കുക, സഹായിക്കുക, കുലഭ്രഷ്ടവരുത്തുക, ഇതുകൾ നിമിത്തം മഹാദുഷ്ടരെന്നും കൂടി സിദ്ധിക്കുന്നു. കാരയിതാവിനു ദോഷമുഭയ ലോക പ്രസിദ്ധമാണല്ലൊ.

ഇനിയും ബ്രാഹ്മണന്ന് വീരഹത്യ അല്ലെങ്കിൽ ബ്രഹ്മഹത്യാദോഷം സംഭവിച്ചാൽ ആയതു (ആ ബ്രഹ്മഹത്യാ ദോഷത്തിന്) അവനും അവന്റെ കുലത്തിനും ക്ഷത്രിയ മര്യാദയും മരുമക്കത്തായവുമായിട്ടും അവരോടു പല പ്രകാരത്തിൽ ചേരുന്നവരും ഏതദ്ദേ ാഷകാരയിതാക്കന്മാരും ആയ ബ്രാഹ്മണരെ സ്പർശിക്കാത്ത വിധത്തിലും പരണമിക്കുമെന്നുള്ളത് ആശ്ചര്യകരമാകാതിരിക്കയില്ല.

ഇനിയും ഇപ്രകാരം ദോഷപ്പെട്ടവർ (നമ്പിടിമാർ) മറ്റവരോടു നിർബ്ബന്ധിച്ചു ശരിയാക്കിച്ചു കൊള്ളാതെ ഇങ്ങനെ അടങ്ങിപാർക്കുന്നതു കൊണ്ടും ൟസംഗതി നടന്നതെല്ലെന്നു നിശ്ചയിക്കേണ്ടിയിരിക്കുന്നു.

എന്നാൽ നിർബ്ബന്ധിച്ചാലും ബ്രാഹ്മണരിവരെ ശരിയാക്കി ചേർത്തുകൊള്ളുകയില്ലായെന്നുള്ളതുകൊണ്ടാണെങ്കിൽ, അപ്രകാരമുള്ള ദുഷ്ടന്മാരുടെ സംസർഗ്ഗം ഇനിയും അധികമധികം ദോഷവർദ്ധനയ്ക്കു കാരണമെന്നറിഞ്ഞാൽ പിന്നെയും ഇവരെ സ്വവംശ വർദ്ധകന്മാരാക്കുന്നതിന് അനുവദിക്കാനിടയില്ല.

ഇതെല്ലാം കൊണ്ടും ഇവർ പറയുന്ന പ്രകാരം ഒന്നുമല്ലെന്നും ൟ ബ്രാഹ്മണർക്ക് വെളിയിൽ പറയാൻ പാടില്ലാത്ത വിധത്തിലുള്ള തകരാറുകളിതിലുമുണ്ടെന്നും നിശ്ചയിക്കേണ്ടിയിരിക്കുന്നു.





# ഇളയതു്

ഇനി ന്യൂന ജാതി രണ്ടു വകയുള്ളതിൽ ഇളയതിനെക്കുറിച്ച്

'കശ്ചിദ്വിജസ്തത്രൈവ ശൂദ്രസ്യച ഭവനംയയൌ
ശ്രാദ്ധം ഭുക്ത്വസമാഗത്യ ശ്രീമൂലസ്ഥാനമണ്ഡപെ
ബ്രാഹ്മണാനാഞ്ചു മധ്യെ ച തസ്ഥൌചദ്വിജഭൂഷകഃ
യോഗാചാര്യസ്തുവീക്ഷ്യാഥ ബ്രാഹ്മണം വാക്യമബ്രവീൽ.
ഗച്ശത്വം പാപസംയുക്ത ശൂദ്ര ശ്രാദ്ധേതു ഭുക്തിനഃ
തച്ശ്രുത്വാതഞ്ച വിപ്രാസ്തു ബഹിഷ്ക്കാരം കൃതാസ്തദാ
തൽക്കാലെ ഭാർഗ്ഗവസ്തത്ര ബ്രാഹ്മണാന്ന്വാക്യമബ്രവീൽ
ശൂദ്രാണാം സതുനിത്യഞ്ചശ്രാദ്ധം ഭുക്തം ച തിഷ്ഠതു
അനുജ്ഞാപ്യദ്വിജാസ്തസ്മൈഗൃഹഞ്ചപ്രദദൌതദാ
പാതിവ്രത്യഗതാമാസ്തു തവഭാര്യാചപുത്രികാ
തവഭാര്യാചപുത്രാർത്ഥം ബ്രാഹ്മണാൻ നിത്യമെവച
തൈസ്സാകഞ്ചരതിംകൃത്വാതിഷ്ഠന്താമവനീതലെ'

അർത്ഥം - അവിടെത്തന്നെ ഒരു ബ്രാഹ്മണൻ ശൂദ്രഭവനത്തിൽ പോയി ശ്രാദ്ധമുണ്ട് ശ്രീമൂലസ്ഥാനത്തുവന്ന് ബ്രാഹ്മണരുടെ ഇടയിലിരുന്നു.

യോഗാചാര്യൻ അയാളെനോക്കി ശൂദ്രച്ചാത്തമുണ്ട് പാപമുള്ള താൻ പോയികൊൾക എന്നു പറഞ്ഞു. ഇതുകേട്ടബ്രാഹ്മണർ ഇയാളെ പുറന്തള്ളി. അപ്പോൾ ഭാർഗ്ഗവൻ വന്ന് ഇയാൾ എന്നും ശൂദ്രചാത്തമുണ്ട് പാർക്കട്ടെന്നു പറ ഞ്ഞ് ഒരുവീടും കൊടുത്തു. നിന്റെ ഭാര്യയ്ക്കു പാതിവ്രത്യ മരുതെന്നും പുത്രാർത്ഥം ബ്രാഹ്മണരെ കൈക്കൊണ്ടവരോടു കൂടി രമിക്കട്ടേ എന്നും പറഞ്ഞു.

ഇതിൽ മുമ്പറഞ്ഞ പ്രകാരം ഒരു ബ്രാഹ്മണൻ ശൂദ്രചാത്തമുണ്ടതു് എന്തു കാരണത്താലായിരിക്കാം?

ദാരിദ്ര്യവും വിശപ്പും അധികപ്പെട്ടതിനാലൊ ചിത്തഭ്രമം കൊണ്ടൊ ൟ ഊണ് അവർക്കു സർവസാധാരണമായിരുന്നതു കൊണ്ടോ ആയിരിക്കണം.

ദാരിദ്ര്യവും വിശപ്പും കൊണ്ടാണെങ്കിൽ ഭാർഗ്ഗവൻ

'കുബേരസ്യ തു കോശാനിഗൃഹീത്വാവി ഭുരാഗതഃ
വൃഷമൂലെ തുനിക്ഷിപ്യ'

(*കേരള മഹാത്മ്യം*).

അർത്ഥം - വൈശ്രവണന്റെ ഭണ്ഡാരം (ഖജനാവ്) കൊണ്ടുവന്നു വൃഷമൂലത്തിങ്കൽ (വാഹനച്ചുവട്ടിൽ) സ്ഥാപിച്ചു.

പിന്നെ ചെന്ന് ഉത്തമകുലീനന്മാരും വൈദികവൃത്തിയിലിരിക്കുന്നവരുമായ ബ്രാഹ്മണരെക്കൊണ്ട് വന്നിരുത്തി.

ഗൃഹെ ഗൃഹെ ചതിഷ്ഠന്തികുബേരൈശ്ച സമന്വിതാ
അഷ്ഷൈശ്വര്യം ദദൌതെഭ്യം.

(*കേരള മഹാത്മ്യം -ഥവഅ*)

അർത്ഥം :-

'തേഷാംഗ്രാമാണിനിർമ്മായ തെഭ്യസ്തെഭ്യോ
ദദൌപ്രഭുഃ അഷ്ഷൈശ്വര്യം' (ഥവ അ)

അർത്ഥം :-

'അനന്തരം ദദൌതേഭ്യ അഷ്ഷൈശ്വര്യഞ്ച ശാശ്വതം'.

അർത്ഥം :-

ഇക്കാണിച്ച പ്രമാണങ്ങളാൽ ൟ ബ്രാഹ്മണർ വേണ്ടതായ സകല സർവസമ്പത്തും ഉണ്ടായിരുന്നെന്നു കാണാവുന്നതാണ്.





'സാമന്താനാം ദ്വിജാ തീനാം നായകഃപരിചാരകഃ'

(*കേരള മഹാത്മ്യം*)[8]

ഇപ്രകാരം ശൂദ്രർ ബ്രാഹ്മണരെ അപേക്ഷിച്ച് നികൃഷ്ടന്മാരും ദാസന്മാരും പരിചാരകന്മാരും ബ്രാഹ്മണർക്കു തൊട്ടുണ്ണാൻ പാടില്ലാത്തവരും ആകുന്നെന്നു കാണുന്നു. ഒരു ചാത്തത്തിനു കൂടിയാൽ ഒരു നേരത്തെ ഭക്ഷണവും ഒരു മുണ്ടും രണ്ടോ മൂന്നോ പണവും കുറെ പലകാരവും കിട്ടും. ഭാർഗവന്റെ ഏർപ്പാടും പുതിയ മേളവും സർവാദികാരവും തകർത്തുകൊണ്ടിരിക്കുന്ന അക്കാലത്ത് എല്ലാം കൊണ്ടും ഏഴയും (അഗതിയും) ദാസനും ആയിരിക്കുന്ന ശൂദ്രൻ എല്ലാം കൊണ്ടും വലിയവനായ ബ്രാഹ്മണനെ നടപ്പിനു വിരോധമായിട്ട് ക്ഷണിക്കുമോ? അപ്പോൾ അവന്റെനാക്കിനെ അറുക്കുകയില്ലയോ? ൟ നിസ്സാരമായ ആദായത്തിനുവേണ്ടി ആ കുലീനൻ ഇതിൽ പ്രവേശിച്ച് ഭ്രഷ്ടനാവാൻ തുനിയുമോ? ൟ ബ്രാഹ്മണരുടെ പ്രതാപവും ശക്തിയും കുറഞ്ഞിരിക്കുന്ന ഇക്കാലത്ത് ഒരു നമ്പൂരിയെ ഒരു ശൂദ്രൻ ക്ഷണിക്കുമോ? ആ ഉൽകൃഷ്ടൻ ൟ നികൃഷ്ടന്റെ അവിടെ ഒരു മാതിര പുലകളി ഊണികളെപ്പോലെ ചാടിക്കേറി ഇരുന്നുണ്ണുകളയുമൊ? ഇതു ശുദ്ധ ഭോഷ്ക്കതന്നെ. അതിനാൽ ദാരിദ്ര്യാദി നിമിത്തമെന്നു പറയാൻ പാടില്ല.

ചിത്തഭ്രമം കൊണ്ടാണെങ്കിൽ, ചാത്തമൂണെന്നത് ധർമ്മമെന്നമട്ടിൽ സാധാരണ ആർക്കും കൊടുക്കത്തക്കതും കിട്ടത്തക്കതുമല്ല. അതിലേക്കുള്ള ആൾ (പുരുഷൻ) ഇണങ്ങനും മര്യാദക്കാരനും ആയിരിക്കണം. മുൻകൂട്ടി ക്ഷണിക്കപ്പെടണം. ചാത്തമുണ്ണുന്ന ദിവസം അയാൾ വിധി പ്രകാരമുള്ള വ്രതനിയമത്തിലിരിക്കണം. ഇങ്ങനെയുള്ളവനെ മാത്രമെ ക്ഷണിക്കയും ഊട്ടുകയും ചെയ്യുകയൊള്ളൂ. ൟ സ്ഥിതിക്കു ചിത്ത ഭ്രമക്കാരനെ വിളിക്കയില്ല. അവൻ സ്വയമേവ വന്നാലും സ്വീകരിക്കയുമില്ല. ഇതിനാൽ ചിത്തഭ്രമം കൊണ്ടെന്നു പറയുന്നതിനും പാടില്ല.

8 ഇതുകൂടാതെ ഇനിയും ശൂദ്രരെക്കുറിച്ച് കേരളമാഹാത്മ്യം ശങ്കരസ്മൃതി മുതലായവയിൽ പറ ഞ്ഞിട്ടുള്ളതിനെ ഇനിയൊരു സ്ഥലത്തു വിസ്താരമായികാണിക്കും

സാധാരണമായിരുന്നതു കൊണ്ടുതന്നെയെന്നു സ്ഥിരപ്പെടുന്നു. അത്രയുമല്ല അഷ്ടൈശ്വര്യവാനും കുലീനനുമായിരുന്നിട്ടും ൗ നിർദ്ധനനും ദാസനുമായിരുന്നവന്റെ അടുക്കൽ പോയി ചാത്തമുണ്ടതിനെ കുറിച്ച് ഊഹിക്കുമ്പോൾ ആദായത്തെയൊന്നും കരുതിയല്ലെന്നും അവൻ ചാത്തത്തിനു ക്ഷണിച്ചാൽ ഉപേക്ഷിക്കാൻ പാടില്ല, നിശ്ചയമായിട്ടും പോയുണ്ണുകതന്നെ വേണം എന്നു സർവാത്മനാ നിർബ്ബന്ധവും ഉണ്ടായിരുന്നിരിക്കണമെന്നും സിദ്ധിക്കുന്നു.

അല്ലെങ്കിൽ ആർത്തി തീരുമാറു കഞ്ഞിപോലും കിട്ടാതേയും പരമാർത്ഥ ഹൃദയന്മാരെ വിശ്വസിപ്പിക്കത്തക്കവണ്ണം സാധുക്കളുടെ വേഷത്തോടുകൂടിയും ൗ മലയാളത്തിൽ വന്നുചേർന്ന് അലഞ്ഞു നടന്നവരെന്നും ശൂദ്രൻ കേമമായി വാണിരുന്നവനെന്നും നിത്യവും സദ്യ കഴിക്കുന്നവനെന്നും, ഇക്കൂട്ടർ സദ്യയുള്ളെടത്ത് അവിടവിടെ കേറി ഉണ്ടുവന്നവരാകുന്നു എന്നും ചാത്തത്തിന്നിരുന്നുന്നാൽ മുണ്ടും പണവും അത്താഴത്തേക്കു പലഹാരവും കിട്ടുമെന്നുള്ളതുകൊണ്ട് അതിലേക്കു ശുപാർശ ചെയ്തിരിക്കുമെന്നും ഇവർ ബ്രാഹ്മണരും സദ്വൃത്തന്മാരുമായിരിക്കുമെന്നും അതിനാൽ ഇവരെ ചാത്തമൂട്ടുന്നതുകൊണ്ട് ദോഷമില്ലെന്നും കരുതി അതിലേക്കനുവദിച്ച് അപ്രകാരം നടന്നുവരവെ കാലക്രമംകൊണ്ട് കാരണാന്തരത്താൽ ആ നടപടികൾക്കു ചിലടത്തു ചിലഭേദങ്ങൾ സംഭവിച്ചിട്ടുള്ളതായിരിക്കുമെന്നും ഊഹിക്കേണ്ടതാണ്. അപ്രകാരമൊന്നുമല്ല. ശൂദ്രചാത്തമൂണു മുതലായവയെ കുറിച്ചു നിഷേധവും,

'നശൂദ്രസ്യ പൌരോഹിത്യമുപാശ്രയേൽ'

(*ശാങ്കരസ്മൃതി വ്യവ* അ)

അർത്ഥം: 'ബ്രാഹ്മണന് ശൂദ്രന്റെ ശ്രാദ്ധദക്ഷിണകളെ സ്വീകരിക്കാൻ പാടില്ല' എന്നിപ്രകാരം പ്രമാണവുമിരിക്കുന്നൊണ്ട് എങ്കിൽ,

അരുതെന്നുള്ള നിഷേധം ചെയ്തുകൊണ്ടിരിക്കുന്ന സംഗതിയെ അല്ലാതെ ഒരിക്കലും ചെയ്തിട്ടില്ലാത്തതായ സംഗതിയും ചേരുകയില്ലാ. ശൂദ്ര പൌരൊഹിത്യം (ചാത്തമൂണ്) അവർക്ക് മുമ്പിലുണ്ടായിരുന്നതിനാൽ തന്നെയായിരിക്കണം നിഷേധിച്ചതു്. എന്തെന്നാൽ മുമ്പ് ഉണ്ടായിട്ടില്ലാത്തതായ ഒരു പുലയന്റെ പൌരോഹിത്യ സ്വീകരണത്തെ നിഷേധിച്ചില്ലല്ലൊ. പുലയനും ബ്രാഹ്മണനും അന്യോന്യം അടുത്തു പെരുമാറ്റമി





ല്ലാത്തതിനാൽ ൗ ശങ്കക്കെ അവസരമില്ല. അതിനാലത്രെ നിഷേധിക്കാതിരുന്നതു്. അല്ലാതേയും ഒരു കൃത്യത്തെ നിഷേധിക്കുന്നതിന്ന് ഇപ്പറഞ്ഞ കാരണമല്ല വേറെയും കാരണമായിരിക്കും.

൧-ാമത് എതെങ്കിലും ഒരു കാര്യത്തെ മുമ്പിനാലെ ചെയ്തു കൊണ്ടുവരവെ എന്തെങ്കിലും കാരണത്താൽ അതിൽ വെറുപ്പുണ്ടാകുന്ന സമയം ഇനി ഇതിനെ ചെയ്യരുതു് എന്നുള്ളതു്. രണ്ടാമതു് ഒരിക്കലും ചെയ്യാൻ പാടില്ലാത്ത ഒരു സംഗതിയെ മുമ്പിൽ ഒരിക്കലും ചെയ്തിട്ടില്ലെങ്കിലും വർത്തമാനത്തിലൊ ഭാവിയിലൊ വ്രീഹിനവഹന്തി എന്ന (നെല്ലുകുത്ത്) വിധി പക്ഷെ പ്രാപ്തമായ നഖവിദലനാദിയെ നിഷേധിക്കും പോലെ ഒരു പക്ഷേ ചെയ്യാനിടയാകുമെന്നു ശങ്കനേരിടുക. ഇവയിൽ മുമ്പൊരിക്കലും ചെയ്തിട്ടില്ലെങ്കിലും പ്രത്യേക നിഷേധം ഏർപ്പെടുത്താതിരുന്നാൽ പിൽക്കാലത്തെങ്കിലും അഥവാ പറ്റിപ്പോയേക്കാമെന്ന വിധത്തിൽ ബ്രാഹ്മണരും ശൂദ്രരും തങ്ങളിൽ അടുത്തുപെരുമാറ്റം ഉള്ളതുകൊണ്ടുമാത്രം ഏർപ്പെടുത്തിയതാകയാൽ ഇതിലേക്കു രണ്ടാമതു പറഞ്ഞതാകുന്നു കാരണം. ബ്രാഹ്മണാലയത്തിൽ ശുശ്രൂഷയ്ക്കു ശൂദ്രനും ശൂദ്രാലയത്തിൽ സംബന്ധത്തിനു ബ്രാഹ്മണനും ഇങ്ങനെ രണ്ടുപേരുടെ ഭവനത്തിലും രണ്ടുപേരും പോകും. ഇതാണ് അടുത്ത പെരുമാറ്റം. ൗ സ്ഥിതിക്കു ബ്രാഹ്മണൻ ശൂദ്രന്റെ ചാത്തമുണ്ടുപോകുമൊ എന്നു സംശയിച്ച് ഇപ്രകാരം നിഷേധം ഏർപ്പെടുത്തിയതുപോലെ ശൂദ്രൻ ബ്രാഹ്മണന്റെ ചാത്തമുണ്ടുപോകുമൊ എന്നു ശംകിച്ച് അതിലേക്കും ഒരു നിഷേധം ഏർപ്പെടുത്തുന്നതിന്നു ന്യായമുണ്ടായിരുന്നു. അതു ചെയ്യാത്തതെന്തുകൊണ്ടു? അക്കാര്യത്തിലേക്കു ബ്രാഹ്മണർ ഒരിക്കലും സമ്മതിക്കയില്ലെന്നുള്ളതു് നിശ്ചയമാകയാൽ നീഷേധിച്ചില്ലാ.

എന്നാൽ അപ്പോൾ ശൂദ്രന്റെ ചാത്തം അവരുണ്ണരുതെന്ന് നിഷേധിക്കപ്പെട്ടതുകൊണ്ടു് അവർക്ക്  അതിലേക്കു പൂർണ്ണമനസ്സുണ്ടെന്നുള്ളതു് നിശ്ചയം തന്നെ എന്നു വരുന്നു. അല്ലാതേയും സകല ആവശ്യങ്ങൾക്കും കൂട്ടേണ്ടവരായ സ്വജനത്തെ (ഇണങ്ങരെ)യൊഴിച്ച് സാധാരണ തൊട്ടുണ്ണുമെന്നുള്ള സ്വജാതിക്കാർ പോലും ചാത്തത്തിനു ക്ഷണിക്കപ്പെടുകയും ഭക്ഷിക്കയുമില്ല. ഇവർ അതുപോയിട്ട് ചാത്തമൂട്ടിലുൾപ്പെട്ട് പോയതു കൊണ്ട് പണ്ട് അവർ ഇവരെ സാധാരണയുള്ള സ്വജാതിക്കാരിലും കൂടുതലായിട്ട് ഇണങ്ങരെപ്പോലെ തന്നെ, പന്തിഭോജനം, ശ്രാദ്ധഭോജനം മുതലായവയെ കൊടുത്തു് ചേർത്തു് നടത്തിയും ഇവർ അപ്രകാരം നടന്നും വന്നിരുന്നു എന്നു തെളിയുന്നു.

സമാധാനം:- അമേധ്യം ഭക്ഷിക്കാൻ പാടില്ലെന്നു നിശ്ചയിച്ചാൽ ആയതു പതിവായി ഭക്ഷിച്ചു വരുന്നതിനാലൊ പ്രതിദിനം അതിനോടുള്ള അടുപ്പം നിമിത്തം ഒരു വേള ഭക്ഷിപ്പാനിടയായേക്കുമോ എന്ന ശങ്ക ജനിച്ചിട്ടൊ ആയിരിക്കണമെന്നു വരികയില്ല. ഒരുവിധത്തിലും അരുതാത്തതാക കൊണ്ട് തന്നെയെന്നെ നിരൂപിക്കേണ്ടതുള്ളൂ. എങ്കിൽ ഈ സമാധാനം അന്നവും അമേധ്യവും തുല്യമാകുന്നു എന്നുള്ളടത്തെ സംഘടിക്കു. ഒരു ബ്രാഹ്മണന്റെ അന്നം മറ്റൊരു ബ്രാഹ്മണനും ശൂദ്രനും ഭക്ഷിക്കും. ഒരു ബ്രാഹ്മണന്റെ ചാത്തം വേറൊരു ബ്രാഹ്മണൻ ഭക്ഷിക്കും. അമേധ്യവിഷയത്തിലും ഇതുപോലെ ചെയ്യുമോ? ഇതുശരിയായ ദൃഷ്ടാന്തവും പറയത്തക്കതും സ്വീകരിക്കത്തക്കതുമല്ല. എന്തുകൊണ്ടെന്നാൽ -

'ജീവിതാത്യയമാപന്നൊരയാന്നമർത്തീയതസ്തതഃ
ആകാശമിവപങ്കേന ന സപാപേനലിപ്യതെ'

(*മനുസ്മൃതി* അ -൧൦ -ശ്ലോ -൧൦൪)

അർത്ഥം: ബ്രാഹ്മണൻ പ്രാണസന്ദേഹമാംവണ്ണം വലഞ്ഞു് പ്രതിലോമജാതി മുതലായ ഏതു നികൃഷ്ടന്റെ അന്നത്തെ ഭുജിച്ചാലും ആകാശത്തെ പങ്കസമ്പർക്കം പോലെ അവനിൽ പാപസ്പർശമുണ്ടാകുന്നതല്ലാ.

ഇതിന്നനുസരണമായി ബ്രഹ്മസൂത്രം - 'സർവ്വാന്നാനുമതിശ്ച പ്രാണാത്യയെ തദ്ദർശനാൽ (അശനായാദിയാൽ) പ്രാണസംശയമായി വന്നാൽ സർവാന്ന ഭക്ഷണം വിഹിതമെന്ന് (പ്രമാണത്താൽ) സിദ്ധിക്കുന്നു. ഇതെല്ലാം കൊണ്ടും ചാത്തമൂണ് സാധാരണമായിരുന്നു എന്നൊള്ളതു് സ്പഷ്ടമാകുന്നുണ്ട്. വിശ്വാമിത്ര മഹർഷി വിശന്നു വലയുമ്പോൾ പട്ടിയുടെ കുറങ്ങും കൊണ്ടു പോകുന്ന പറച്ചിയെ വളരെ ദൂരം പിന്തുടർന്നു കുടിലിൽ ചെന്നുകേറുകയും ഫലിക്കാതെ പോകയും ചെയ്തു എന്ന് (മനുസ്മൃതി). ഇനി നായന്മാരിൽ കുറഞ്ഞവരായാലും മതി ധാരാളം സമ്പാദ്യവും തങ്ങൾക്കു് അധികം ആദായവുമുള്ള പ്രഭുക്കളുടേയും രാജാക്കന്മാരുടേയും ഭവനങ്ങളെയൊഴിച്ച് [9] മറ്റുള്ള സ്ഥലങ്ങളിലെ ഊണെല്ലാം കാലക്രമേണ അ

9 മറ്റുള്ളവർ പ്രഭുക്കളേയും രാജാക്കളേയും പോലെ സമ്പന്നരല്ലായ്കയാൽ വേറെ ആദായത്തിന്നു മാർഗ്ഗമില്ലാ. ഉണ്ടാൽ ഒരു വയറ്റിൽ കൊള്ളുന്നതല്ലെ പാടുള്ളൂ. ഉണ്ണുകയില്ലെന്നു പറഞ്ഞാൽ അരിയും കോപ്പും കൊടുക്കും. അപ്പോൾ ഏതുവിധമായാലും രണ്ടു മൂന്ന് പേർക്കു മതിയാകും. ഇതു മുതലായ അനേക മാർഗ്ഗങ്ങളെകരുതിയാണ് അപ്പപ്പോൾ ഉള്ള അവരുടെ പുറപ്പാടുകൾ.





വർ ഉപേക്ഷിക്കുകയും അവരുണ്ടുവരുന്ന സ്ഥലങ്ങളിലുള്ളവരെ ബ്രാഹ്മണരെന്നു പറഞ്ഞാൽ അവരോടൊപ്പമായി പോകും. (അവരുടെ പലകാര്യസാദ്ധ്യത്തിന് ആയതു് വിഘ്നമായിത്തീരും) അതിനാൽ ആയതു പാടില്ലെന്നും ശൂദ്രരെന്നു പറഞ്ഞാൽ അവർ ചാത്തമുണ്ണുന്നതുകൊണ്ട് ആയതും കുറച്ചു പോരായ്മയാണെന്നും കരുതി ക്ഷത്രിയനെന്നൊ വൈശ്യനെന്നൊ ദ്രവ്യപുഷ്ടി, അധികാരം ഇതുകൾക്കു തക്കതുപോലെ താരതമ്യപ്പെടുത്തി പറഞ്ഞു കൊള്ളുകയും ചെയ്യുക പതിവാകുന്നു. ദൃഷ്ടാന്തത്തിനു വേണ്ടി ചിലതെല്ലാം കാണിക്കാം.

൧. കൊല്ലങ്കോട്ടു നമ്പിടി, കവളപ്പാറ നായർ മുതലായവരുടെ ഭവനങ്ങളിലും അനേക രാജമന്ദിരങ്ങളിലും ഇപ്പോഴും നമ്പൂരിമാർ ചാത്തമുണ്ണുന്നുണ്ട്. അവരുടെ ചാത്തമൂണിനേയും പന്തിഭോജനത്തെയും ജാതി മാറ്റലിനേയും കുറിച്ചു പലതും പറയാനുണ്ട്. അതുകളെ യഥാവസരം ഇതിൽ തന്നെ അവിടവിടെ കാണിക്കും.

ഇനിയും നമ്പൂരിമാർക്ക് ആവശ്യങ്ങൾക്ക് ഉപയോഗപ്പെടുകയൊ പിടിപ്പതു ആദായമുണ്ടാകയൊ ചെയ്യുമെങ്കിൽ ഈ ഇളയതന്മാരെത്തന്നെ അവരുടെ കൂട്ടത്തിൽ ചേർത്തു കൊള്ളുന്നതിലേയ്ക്ക് അവർക്ക് അല്പവും വിരോധമില്ല.

കടുത്തുരുത്തി പ്രവൃത്തി തിരുവമ്പാടിൽ കാക്കാനപ്പള്ളി നമ്പൂരി ഇളയതായിരുന്നു. വെന്നങ്ങനാട്ടു ഗ്രാമത്തിലുള്ള നമ്പൂരിമാർ ഏറ്റുമാനൂർ പട്ടത്താനം കഴിഞ്ഞു വരുന്ന സമയം വിശപ്പ് അധികമായതുകൊണ്ട് ആ ഇളയതിന്റെ ഭവനത്തിൽ കേറി ഊണുകഴിച്ച് ആ ഇളയതിനോട്ട് താൻ കൊച്ചു നമ്പൂരിയാണെന്നു പറഞ്ഞു. അയാളെ അന്നു മുതൽ കൊച്ചു നമ്പൂരിയെന്നാണു വിളിച്ചു വരുന്നതു്. ഇന്നുവരെയും ആ കുടുംബം ശരിയായി നമ്പൂരിക്കുടുംബമായിട്ടു തന്നെ നടന്നു വരുന്നു.

൨. ഏറ്റുമാനൂർ അയർക്കുന്നം, മാങ്ങാനം, പാലക്കാട്ടു മല ഇവർ സാമന്ത്രന്മാരുടെ ഇളയന്മാരായിരുന്നു. മുറജപക്കാലത്തിൽ നമ്പൂരിമാരുടെ കൂട്ടത്തിൽ ആരുമറിയാതെ കേറിചാർത്തിച്ചു. ൯൭ ൽ നാടുനീങ്ങിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഉണ്ണിയായിട്ടറിയുമെന്നും, ചാർത്തിയതിരിക്കട്ടെ ഇനിമതിയെന്നും കല്പിച്ചു. അടു

ത്ത മുറജപത്തിന് അവർ ധാരാളം പണം കൊടുത്തു് അധ്യയനം ചെയ്തു് ഓത്തന്മാരായി.

൩. "അയർക്കുന്നഞ്ചമാങ്ങാനം പാലക്കാട്ടുമലയും തഥാ വാർപ്പിലെക്കവർ വിപ്രന്മാർ സാമന്ത്രർക്കു പുരോഹിതർ" എന്നൊരു ശ്ലോകവും ഇതിനെപ്പറ്റി നടപ്പുണ്ടു്.

൪. ഭരണങ്ങാനം (൧൦) ഭവനക്കാർ നമ്പൂരിമാർ ഇളയതന്മാരായിരുന്നു. അവരിൽ പാങ്ങം, കരുമക്കാട്ട്, മരത്തശ്ശേരി വലയ്ക്കാമറ്റം, കല്ലേലി, കുടുമം ഇവർക്കിത്ര പേർക്കും ഓത്തും മുറജപം തോറും ചാർത്തും പതിവുണ്ട്. അയ്മനക്കരെയും (൧൦) പത്തു ഭവനക്കാർ ഇളയതന്മാരായിരുന്നു. വലവൂർ നരമംഗലത്തു നമ്പൂരി ഇളയതായിരുന്നു. ഇലക്കാട്ടു പൊതി നമ്പൂരിയും കുറവലങ്ങാട്ടു പൊതി നമ്പൂരിയും സാമന്ത്രരിടെ ഇളയതായിരുന്നു എന്നുള്ളതു്, മുട്ടത്തു നമ്പൂരിയുടെ ഒരു കവിതയിലും പറഞ്ഞിട്ടുണ്ട്.

പുന്നത്തറകണ്ണശ്ശപണിക്കർ ചില നമ്പൂരിമാരെ യാത്രക്കളിക്ക് അഭ്യാസം പഠിപ്പിച്ചതിനാൽ അദ്ദേഹത്തെ കുമാരനല്ലൂര ക്ഷേത്രത്തിൽ വെച്ച് നമ്പൂരിയാക്കിച്ചേർത്തു. ആ നമ്പൂരിയെ ഇന്നുവരെയ്ക്കും കണ്ണനാട്ടു പണിക്കാരെന്നുംകൂടിവിളിക്കുന്നുണ്ടു്. ൧൦൧൮-ാമാണ്ടത്തെ കണക്കിൽ പണിക്കരെന്നു തന്നെയിരിക്കുന്നു.

വൈക്കം ഗ്രാമക്കാർ വടക്കുംകൂർ രാജാവിന്റെ നൈച്ചിയാർക്കു കാൽ കഴുകിച്ചൂട്ടിന്ന് അയ്യൻ എന്ന മന്ത്രി മുക്കുവരെപിടിച്ചു നമ്പൂരിമാരാക്കി. പട പേടിച്ചു വടക്കൻ ദിക്കിൽ നിന്നും വന്നവരാണെന്നു പറഞ്ഞു് ശരിപ്പെടുത്തപ്പെട്ടവരാകുന്നു എന്നും വെച്ചൂർ പൂവലത്തു തച്ചു ശാസ്ത്രക്കാരനായ ഒരു മൂത്തതിനെ വൈക്കത്തുവച്ച് നമ്പൂരിമാർ മൂത്താശാരി എങ്ങോട്ടാ? എന്നു പരിഹാസമായി ചോദിച്ചതിന് വയ്ക്കം ഗ്രാമം മൂക്കൊപ്പരിഷ അഴിച്ച ഐംകൊപ്പരിഷയായി പണിയുവാൻ പോകുന്നു എന്ന് ഉത്തരം പറഞ്ഞതായും ജനശ്രുതി. വയ്ക്കത്തുനിന്നും കുന്നൂർ മുതലായ ചില നമ്പൂരിമാർ മീനച്ചൽ രാമപുരത്തു പോയി താമസിച്ചു. അവർകേൾക്കുമാറ് "രാമപുരത്തു ശേഷിച്ചു" എന്നവാക്കു പറയുന്നതു് അവർക്കു വളരെ വിരോധമാണ്. അല്ലാതേയും കാര്യസാദ്ധ്യത്തിനും ലാഭത്തിനും വേണ്ടി ഇവർ ശൂദ്രരോട് ആവശ്യമുള്ള വിദ്യപഠിക്കുന്നതിനും, ശൂദ്രരെ ഗുരുവാക്കി ഭക്ഷണം കൊടു





ക്ക, ശൂദ്രരോടു പന്തിഭോജനം കഴിക്ക, ശൂദ്രരെ അവരുടെ ജാതിയിൽ ചേർത്തു നമ്പൂരിയാക്കി നടത്തുക, ശൂദ്രഭവനങ്ങളിൽ അവർക്കു കിട്ടാത്ത ഗ്രന്ഥം വല്ലതുമുണ്ടായിരുന്നാൽ അവിടത്തെ പ്രധാനപുരുഷനെ ആശ്രയിച്ചു വിശ്വാസിയെപ്പോലെ കാണിച്ച് സേവ പിടിച്ച് പുരുഷൻ അവിടെയില്ലാത്തപ്പോൾ ചതിച്ച് സ്ത്രീകളോട് ആയതു തട്ടിച്ചുകൊണ്ടുപോക മുതലായ തൊഴിൽകളെല്ലാം ഈ നമ്പൂരിമാർക്കു പതിവായിരുന്നു. ഒന്നു രണ്ടു ദൃഷ്ടാന്തം കാണിക്കാം -

മുളക്കുളത്തു് അമ്പലത്തിൽ മണിയാട്ടു ഉപ്പൻനമ്പൂരി ഉകിയതിൽ പിഴച്ചതു കണ്ടിട്ടു തെറ്റുപറകയാൽ പറഞ്ഞ നായർക്ക് വൃ ചക്രം ദക്ഷിണ കൊടുത്തു് അയാളോടു ശരിയായി മനസ്സിലാക്കി. മുളക്കുളത്തു അവറുവാമങ്ങാടൻ എന്ന നായർ വീട്ടുകാർ മുമ്പിനാലെ സംസ്കൃത വിദ്വാന്മാരായിരുന്നു. (൧൦൦) സംവത്സരം മുമ്പ് ഇവരിൽ ഒരാൾ ഗുരുവായൂരിൽ വച്ച് ഒരു നമ്പൂരിയുമായി വാദിച്ചതിൽ നമ്പൂരി തോൽക്കയാൽ അയാൾ നായർക്കു ദക്ഷിണചെയ്തു. ആ ദിക്കിലുള്ള നായന്മാർ ബഹുമാനപുരസ്സരം ഈ നായർക്കു മുണ്ടും പണവും കൊടുത്തു.

അരിപ്പാട്ടുക്ഷേത്രത്തിൽ കലശത്തിന്ന് ബിംബം ഉറയ്ക്കായ്കയാൽ നമ്പൂരിമാരുടെ അപേക്ഷപ്രകാരം ഒരു പണിക്കർ വന്ന് മന്ത്രതന്ത്രാദികളിലുള്ള സംശയം തീർത്തു ശരിയാക്കി കൊടുത്തതിന്ന് പണിക്കർക്കു പന്തി ഭാജനത്തിന് മുമ്പു സ്ഥാനം കൊടുത്തു നടന്നു വരുന്നു.

തരണനല്ലൂർ നമ്പൂരിപ്പാട്ട് അനുജൻ ജ്യേഷ്ഠനോടു പിണങ്ങി ചെങ്ങന്നൂർ വന്ന് ഒരു പോറ്റി സ്ത്രീയെ വേളികഴിച്ചു തമാസിച്ചു. ഇദ്ദേഹം ഓരോ ദിക്കിൽ തന്ത്രത്തിനായി പോകുമ്പോഴെല്ലാം അകത്തിൽ എന്ന മാരാനോട് ചോദിച്ചു കൊണ്ടുപോകുന്ന പതിവാണ്. മാരാന്റെ പക്കലുള്ള തന്ത്രഗ്രന്ഥം അപഹരിക്കുന്നതിന്ന് ഉപായത്തിൽകൂടി അയാളുടെ മരുമകൾക്ക് സംബന്ധം ചെയ്തു് ഇരിക്കെ മാരാനില്ലാത്ത സമയം നോക്കി ആ പെണ്ണിനോടു ഗ്രന്ഥം കയ്ക്കലാക്കികൊണ്ടുപോയി. മാരാൻ വന്നപ്പോഴേയ്ക്കു് അത്രതന്നെ. ഗ്രന്ഥം തിരിയെ കൊടുത്തില്ലാ. ഇതാണ് താഴമൺ പോറ്റി. ഇതു് ൫൦ സംവത്സരം മുമ്പ്.

ഇനി

'ശൂദ്രാണ സതുനിത്യ ഞ്ച ശ്രാദ്ധം ഭക്താചതിഷ്ഠതു'

അർത്ഥം:- ഇങ്ങനെ ഈ ഇളയതന്മാരെ ശൂദ്രരുടെ ചാത്തമൂണകാരനായിട്ടു ഭാർഗ്ഗവൻ നിശ്ചയിച്ചപ്രകാരം കേരളത്തിൽ തെക്കൻ ദിക്കുകളിലെങ്ങും (തുളുനാട്ടിലും) കാണുന്നില്ല. അവിടെ പരദേശാചാരമായപ്പോൾ നിന്നപോയെങ്കിൽ മലയാളാചാരമുള്ള കൊല്ലം ഡിവിഷൻ ഏതാനും ഭാഗം തുടങ്ങി കന്യാകുമാരിവരെയും ഇല്ലാ. തിരുവനന്തപുരത്തിനു കിഴക്കു് ഇപ്രകാരം ചാത്തത്തിന് അന്യജാതിക്കാരെക്കൂട്ടിത്തൊടുവിക്കുമെന്നുള്ള അറിവുപോലും വടക്കൻ ദിക്കിൽ സഞ്ചരിച്ചിട്ടുള്ളവരെയൊഴിച്ച ശേഷം മിക്ക ജനങ്ങൾക്കും ഒണ്ടായിരിക്കുമെന്നും തോന്നുന്നില്ലാ. വടക്കൻ ദിക്കുകളിൽ നിന്നു തെക്കു തിരുവനന്തപുരം മുതലായ ദിക്കുകളിൽ പോയി താമസിക്കുന്ന ഉദ്യോഗസ്ഥന്മാരിൽ ചിലർ അവരുടെ പിതൃശ്രാദ്ധത്തിന്ന് ഇളയന്മാരെ വരുത്തി നടത്തുന്നതിനെ കണ്ടു് അവരുടെ സംബന്ധത്തിലുള്ള തെക്കരിൽ ചിലർ (വളരെ കുറച്ചുപേർ) അരിവയ്പ്പ് പിണ്ഡം വയ്പിനു പറഞ്ഞുകൊടുക്കൽ മുതലായി ഇതുസംബന്ധമായ എല്ലാ ജോലികളും നടത്തിക്കൊള്ളും. നമുക്കു തൊന്തരവ് ഒന്നുമില്ലല്ലോ എന്നുകരുതി എളുപ്പത്തിനായിട്ടുമാത്രം ഇവരെക്കൊണ്ടു് അതും തല്ക്കാലത്തേക്കു് ഇങ്ങനെ കഴിപ്പിക്കുന്നെന്നേയുള്ളൂ. തെക്കൻ ദിക്കുകാർക്കു് ഇവരോടു പരിചയം തന്നെയില്ലാ. കർക്കടകമാസത്തിൽ കറുത്തവാവു മുതലായ പുണ്യദിവസങ്ങളിൽ തിരുവല്ലം, ശംഖുംമുഖം മുതലായ പുണ്യസ്ഥലങ്ങളിൽ പിതൃതർപ്പണത്തിന് അസംഖ്യം ജനക്കൂട്ടം വരും. ആ സന്ദർഭത്തിൽ ഈ ഇളയതന്മാരും കൂട്ടം കൂട്ടമായി വന്നുചേരുകയും അതുകഴി ഞ്ഞാൽ നാലഞ്ചുദിവസത്തേക്കു ഭവനങ്ങൾ തോറും നടന്ന് വല്ലതും യാചിച്ചു കിട്ടുന്നതിനെക്കൊണ്ടു് പോകയും ചെയ്യും. ഒണ്ടെങ്കിലും ഇതിനിടയ്ക്കുള്ള പരിചയമെ ഒള്ളൂ. കൊല്ലം ഇരവിപുരം മുതൽ തെക്കോട്ടുള്ള നല്ല ഇല്ലക്കാർ നായന്മാർ ഇളയതിനെ തൊട്ടുണ്ണുകയില്ലാ. അതിനു വടക്കുമൊക്കെ കാലക്രമത്തിൽ തൊട്ടു തുടങ്ങിപോയതാണ്. ഇവർ നാൾക്കുനാൾ തെക്കോട്ടു തെക്കോട്ടു കടന്ന് ഈ വൃത്തികൊണ്ടു് ഉപജീവിച്ച് ജനങ്ങളുടെ സഹായം കൊണ്ടു് അവിടവിടെ കുടിപാർത്തുവരുന്നു എന്നല്ലാതെ ഇവർക്കീ ചാത്തമൂണ പതിവായതിന്ന് കാരണം ഭാർഗ്ഗവന്റെ വിധിയും ഇവരുടെ ഭ്രഷ്ടിനു കാരണം ഈ വക ചാത്തമൂണമല്ലാ. ഇനി ഈ ഇളയന്മാരുടെ കൂട്ടത്തിലും മറ്റും മറ്റുജാതികൾ ചേരുന്ന വിഷയത്തിൽ അവർക്കു് ആന്തരമായിട്ടു് യാതൊരു വിരോധവുമില്ല.





ദൃഷ്ടാന്തം-

തലവടിയിൽ പട്ടമന ഇളയതു് പണിക്കരായിരുന്നു. വിളങ്ങിപ്പേരു കണക്കിൽ പണിക്കരു് എന്നു തന്നെയാണ്.

അമ്പലപ്പുഴ മംഗലശ്ശേരി ഇളയതും പണിക്കരായിരുന്നു.

ചെങ്ങന്നൂർ വെണ്മണിദേശം കുതിര വട്ടത്തു പണിക്കർ അടുത്ത കാലത്തു് ഇളയതായി.

തിരുവല്ലാ കിഴക്കൻ ഓതറ മാമ്പറ്റ പണിക്കരും ചെങ്ങന്നൂർ വനവാതക്കര മാമ്പറ്റെ പണിക്കരും ഇളയതായി. ഇപ്രകാരം നോക്കിയാൽ അനവധികാണാം.

# മൂത്തത്

നൃനജാതി വൽ രണ്ടാമനായ മൂത്തതിനെക്കുറിച്ച്

'ശിവദ്വിജസ്തത ത്രൈവകശ്ചിൽ
ബ്രാഹ്മണവേഷകഃകസ്യ
വിപ്രസ്യ പുത്രീഞ്ചവിവാഹം കർത്തു -
മിശ്ചയാബ്രഹ്മചര്യാശ്രമം ധൃത്വാ
ബ്രാഹ്മണസ്യഗൃഹം ഗതഃ
മഹ്യന്തു കന്യകാ ദാനം
ദാതവ്യം ബ്രാഹ്മണോത്തമഃ
കന്യകാം പ്രദദൊതസ്മൈ
ശിവദ്വിജേനൈവമുക്ത
അജ്ഞാത്വാചദ്വിജോത്തമഃ

കന്യകാം പ്രദദൊതസ്മൈ
ശിവദ്വിജസുതായച
മംഗല്യസൂത്രം തസ്യാസ്തു
ധാരായി ത്വാദിജൊവസൽ
തൽക്കാലെ ബ്രാഹ്മണാസ്സർവ
ആഗത പ്രേക്ഷ്യതം ദ്വിജം
അബ്രുവന്നാഹഭട്ടശ്ച
ശിവദ്വിജസു തെരിതം
തൽകാലെ ഭാർഗ്ഗവസ്തത്ര
അബ്രുവീൽ ബ്രാഹ്മണോത്തമാൻ
ചതുഷ്ഷഷ്ടിതമാസ്സംഖ്യാ
ബ്രാഹ്മണാന മധീശ്വരാഃ





ഏതൽ കർമ്മസ്യയുഷ്മാഭി-
ർവക്തവ്യം തത്വമെവഹി
അസ്മാകം വചനം രാമ
പരിഹർത്തവ്യമെവച
ശൃണതത്വം യഥാതത്വം
ജ്ഞാതു മർഹസി ഭാർഗ്ഗവ
തല്ക്കാലെ കല്പയാമാസ
കന്യകാംച ശിവദ്വിജം
ആലയസ്യതുസൊപാന
പ്രക്ഷാളനവിധാവഥ

ഉത്സവെബിംബവാഹായ
ഗൃഹംതസ്മൈപ്പഥശദൌ
മംഗല്യസൂത്രമാത്രേണ
സംഗദോഷനവിദ്യതെ
ശിവദ്വിജശൃണത്വം തു
മദ്വാക്യം വംശവർദ്ധനം
ശയനം ചതയാസാകം
തവമാസ്തു ദ്വിജാധമ
കണ്ഠസൂത്രം തുതസ്യാസ്തു
ധാരയത്വം ശിവദ്വിജ
ശൂദ്രനാരീം സമാലിംഗ്യാ
രത്യർത്ഥം നിത്യമെവഹി
അംഗീകുരുതയാസാകം
രമയത്വം യഥേഷ്ടകം
ബ്രാഹ്മണസ്യസുതാം നാരീം
നസ്പൃശത്വം ശിവദ്വിജ
ബ്രാഹ്മണീതിചലോകെസ്മിൻ
വദന്തുദ്വിജസത്തമാഃ

തൽഗൃഹെബ്രാഹ്മണാസ്സർവെ
ഭൊക്താനശ്ചഭവന്തിഹി
ബ്രാഹ്മണാനാംനിജാവാസ്യ
ബ്രാഹ്മണ്യം സഹഭോജനം
അംഗീകുർവന്തു വിപ്രാശ്ച
തയാസഹരിതിം കർത്തും
യെശിവദ്വിജവംശജാം
ഇച്ഛന്തിചെതസദാതേഷാം
മാത്രാസഹരതിർയ്യഥാ
തദ്ദോഷസ്യതുലൊകെസ്മിൻ
പ്രായശ്ചിത്തം നചധ്രുവം
യാവൽക്കാലെ തയാസാകം
രതിം കുർവന്തി ശൈവജാഃ
അരിഷ്ടയുക്താനിത്യ ഞ്ച
ഭവിഷ്യന്തിന സംശയഃ

(*കേരള മാഹ*ാത്മ്യം 48 അ)

അർത്ഥം:- അവിടെ ബ്രാഹ്മണവേഷക്കാരനായ ഒരു ശിവദ്വിജൻ (മൂത്തതു്) ബ്രാഹ്മണപുത്രിയെ വിവാഹം ചെയ്യാൻ നിശ്ചയിച്ചു. ബ്രഹ്മചര്യം ധരിച്ച് അയാളുടെ ഗൃഹത്തിൽ ചെന്ന് കന്യകയെകൊടുക്കണമെന്ന് അപേക്ഷിച്ചപ്പോൾ പരമാർത്ഥം ഗ്രഹിക്കാതെ കൊടുക്കയും അയാൾ കെട്ടി പാർക്കുകയും ചെയ്തു. ആസമയം ബ്രാഹ്മണരൊക്കെ വന്നിയാളെ കാണുകയും ബ്രാഹ്മണരും ഭട്ട(ാചാര്യനും) തിരിയും ശിവദ്വിജൻ പറ ഞ്ഞു പറകയും ചെയ്തു. തത്സമയം ഭാർഗ്ഗവൻ ബ്രാഹ്മണരോട്ട് ന്ദർ ഗ്രാമക്കാരായ നിങ്ങൾ ഇതിന്റെ യഥാർത്ഥം പറയണമെന്ന് ആജ്ഞാപിച്ചു. അതിന് ഞങ്ങളുടെ വാക്കും ചെയ്യേണ്ടതുമറിയേണ്ടതുമെന്നു ധരിപ്പിച്ച ശേഷം ഭാർഗ്ഗവൻ ആ ശിവദ്വിജനേയും കന്യകയേയും ക്ഷേത്രസൊപാനം കഴുകുന്നതിനും ഉത്സവത്തിനു തെടമ്പെ എഴുനള്ളിക്കുന്നതിന്നും നിയമിച്ചു വെറെ വെറെ ഗൃഹങ്ങൾ കൊടുത്തു് പാർപ്പിച്ചു. താലികെട്ടുമാത്രം കൊണ്ടു സംസർഗ്ഗദോഷമില്ലെന്നും വംശവർദ്ധനമായി ഞാൻ പറയുന്നതു് കേൾക്കണമെന്നും പറഞ്ഞു. മംഗല്യ സൂത്രമിരിക്കട്ടെ. എന്നാൽ അവളോട്ടുകൂടി ശയനാദി ഒരിക്കലും നിനക്കു വരരുതു്. നീ ശൂദ്രസ്ത്രീയെ പരിഗ്രഹിച്ചു കൊ





ള്ളണം. കെട്ടിയ ബ്രാഹ്മണകുമാരിയെ നീ തൊടരുതു്. ഇവളെ ബ്രാഹ്മണി എന്നുവിളിക്കുകയും പുത്രാർത്ഥം ഇവളിൽ ദ്വിജന്മാർപ്രവേശിക്കുകയും ചെയ്യട്ടെ. അവളുടെ ഗൃഹത്തിൽ ബ്രാഹ്മണരുണ്ണുകൂടി കഴിക്കട്ടെ (ക്രീഡയും). ഏതൊരു ശിവദ്വിജകൂട്ടത്തിലുള്ളവരും ഇവളോട്ടുകൂടി രതി ഇച്ഛിക്കുന്നതായാൽ മാതൃസംഗദോഷം ഭവിക്കും. അതിനു പ്രായശ്ചിത്തവുമില്ലാ. എപ്പോളിവളോട്ടുകൂടി ശിവദ്വിജന്മാർ രതി ചെയ്യുന്നുവോ അന്ന് അരിഷ്ടതകൾ (ആപത്തുകൾ) ധാരാളം സംഭവിക്കുമെന്നും പറഞ്ഞു.

ഇനിവേറൊരുവിധം -

ഇനിജാതിനിർണ്ണയം-ശ്ലോ-

'തന്ത്രീഭാരതഭട്ടാര -
കൊഗ്രിമഃ ശ്ലാഘ്യവാഗിതി
കൃതാദാവെകതൊഭ്രഷ്ടാ -
ശ്ചത്വാരഃക്ഷേത്രവാസിനഃ'

അർത്ഥം: കൃതയുഗം മുതൽ കലിയുഗംവരെ ബ്രാഹ്മണരായ ദംപതിമാരിൽ പാത്രത്തിന്നൊ ബീജത്തിന്നൊ ഒന്നിന് വ്യഭിചാരമുള്ളതിനെ മറ്റെ ആൾ അറിയാതെ ഉൽപാദിച്ചുണ്ടാകുന്ന ആ വംശത്തെ കൃതയുഗത്തിൽ തന്ത്രി എന്നും ത്രേതാ യുഗത്തിൽ ഭാരതഭട്ടാരകനെന്നും ദ്വാപരത്തിൽ അഗ്രിമൻ (മൂത്തതു്) എന്നും കലിയുഗത്തിൽ ചാക്യാരെന്നും പറയും.

പരശുരാമൻ മലയാളത്തെ സൃഷ്ടിച്ചതു് ത്രേതായുഗത്തിലാണ്. മുൻപറഞ്ഞ പ്രമാണപ്രകാരം തന്ത്രിയും ഭാരത ഭട്ടാരകനും മൂത്തതും ഈ കലിയുഗത്തിൽ ഉണ്ടായിരിക്കാൻ പാടില്ല. എന്നാൽ ഇതിൽ മൂത്തതന്മാർ ഈക്കാലത്തു് ഒരു ജാതിയായി കാണപ്പെടുന്നു.

ഇനിശ്ലോ–

'യെ ദ്വാപരയുഗഭ്രഷ്ടാ
അഗ്രിമാഃക്ഷേത്രവാസിനഃ
സോപനാക്ഷാളകാസ്തെവൈ
ബഹവസ്സന്തികേരളെ'

ഇങ്ങനേയും വേറൊരുവിധം

ഇനി തപ്തമുദ്രാധാരണം ചെയ്ത പരദേശിയായ ഒരുകൂട്ടം ശൈവരിലുള്ള ആളാകുന്ന ആദ്യത്തെ ശിവദ്വിജനെന്നും- ശ്ലോ-

'യെപുനഃ ശൂലടങ്കാദി
തപ്തമുദ്രാപ്രസാധനാൽ
ഭ്രഷ്ടാനിർമ്മാല്യ ഭക്ത്യാചഃ
പരിചർയ്യൈക വൃത്തയഃ
ജാത്യാശിവദ്വിജാഖ്യാം സ്താൻ
കൌതുകൊദ്വഹനാദികെ
പരിചര്യാവിധൌശംഭോഃ
സ്ഥാപയാമാസഭാർഗവഃ'

(വ്യാഘ്രപുരമാഹാത്മ്യം വ-ാംഅദ്ധ്യായം)

അർത്ഥം = (സഹ്യാദ്രിഖണ്ഡം)

'ജഘന്യജസ്യക്ഷേത്രേഷു
യദിഭ്രമിസ്പൃശശ്ശിവഃ
വിപ്രവര്യാശ്ചസംജാതൊ
ഗോത്രപ്രവരപൂർവകം'

എന്നും. ഇപ്രകാരം മൂന്ന് വിധത്തിൽ മൂത്തതന്മാരെ സംബന്ധിച്ച പ്രമാണങ്ങൾ കാണുന്നു. ഈ മൂന്നിലും ഇവരുടെ പ്രവൃത്തിയെപ്പറ്റി ഒരുപോലെ തന്നെ പറയുന്നു. എങ്കിലും ആചാരത്തെപ്പറ്റി പറയുന്നതിൽ പ്രത്യേകം *കേരളമാഹാത്മ്യ*ത്തിൽ മാത്രം. ഇവരുടെ സ്ത്രീകളെ ബ്രാഹ്മണി എന്നു പറയുമെന്നും അവരെ സ്വജാതി പുരുഷർ സംബന്ധം ചെയ്തുകൂടാ, ആ പുരുഷരെല്ലാവരും ശൂദ്രസ്ത്രീകളെ യഥേഷ്ടം വച്ചുകൊള്ളണം, മൂത്തതു സ്ത്രീകളോട്ട് ബ്രാഹ്മണരെ ചേരാവൂ ഇങ്ങനെ പറയുന്നു. മറ്റു രണ്ടു് പ്രമാണങ്ങളിലും ഇപ്രകാരം കാണുന്നില്ലാ. എന്നാൽ ഈ മൂത്തതുമാരുടെ ആചാരത്തിൽ ഈ വകയൊന്നും അല്പം പോലും ഇല്ലതാനും. ഇവരുടെ സ്ത്രീകളെ ബ്രാഹ്മണികളെന്നല്ലാ വിളിക്കുന്നതു്. ഇവരുടെ ഇടയിൽ പാതിവ്രത്യപരിപാലന വിഷയം ഉത്തമ ബ്രാഹ്മണരോട്ട് ഉല്യമായിത്തന്നെയെന്നു വരുന്നുണ്ടു്. പക്ഷേ സ്ത്രീകളെ വിചാരം ചെയ്തു് സഹസ്തതാഡനം ബഹിഷ്കരി





ക്കുമാറുള്ള ദുഷ്കൃത്യങ്ങൾക്കു് ഇടയാകാതെ ശരിയായ വിധത്തിൽ സ്ത്രീപുരുഷന്മാർ അടക്കമൊതുക്കമായിരുന്നു കളയുന്ന എന്നുള്ള ഒരു ന്യൂനത അവർക്കില്ലാതിരിക്കുന്നില്ലാ. ഈ മൂന്ന് പ്രാമണങ്ങളിലും ഇവരുടെ ജാത്യാഗമത്തെ മൂന്ന് വിധത്തിലാണ് പറയുന്നതു്. ആയതിനാൽ ഈ മൂന്നും വിശ്വാസയോഗ്യങ്ങളല്ലാ. ഇനി ഇതിലേക്ക് ശരിയായ പ്രമാണം ഈ മൂന്നിലേതെങ്കിലുമൊന്നുതന്നെയാണോ, അതോ ഈ മൂന്നും അല്ലാതെ വേറൊന്നാണോ എന്നും ഇതിലേക്ക് പ്രമാണങ്ങൾ തന്നെ മൂന്നു വിധത്തിലുണ്ടാകുന്നതിന് ഹേതു എന്താണെന്നും ഉള്ളതിനെ പരിശോധന ചെയ്തു് ഇതിൽ തന്നെ ഇനി ഒരിടത്തു് കാണിക്കും.

ജാതി നിർണ്ണയം ശ്ലോകം-

'അവാന്തരാവുഭൌ ന്യൂനാ-
വാചാരൈ കർമ്മണാദ്വിജൌ
തയൊശൈവദ്വിജൊവൃത്തൈ-
രഗ്രിമ സ്ത്വപരോധമഃ'

**അർത്ഥം -** അവാന്തരന്മാരായവർ രണ്ടു ആചാരം കൊണ്ട് കിഴിഞ്ഞവരും കർമ്മ മാത്രത്താൽ ദ്വിജരും ആകുന്നു. ഇവരിൽ വൃത്തികൊണ്ട് ശിവദ്വിജൻ മുൻപനും ഇളയത് കുറഞ്ഞ ആളും ആകുന്നു.

എന്താണാവൊ മൂത്തതിന് ഇളയതിനെക്കാൾ വൃത്തിയുള്ളതു്. ആവാഹിക്കാത്ത തെടമ്പിനെ എഴുന്നള്ളിക്കലായിരിക്കുമോ? അതുകൊണ്ട് ഒരു വിശേഷവുമില്ലാ എന്നു വേണ്ടാ വെറുതെ വിസ്തരിക്കേണ്ട ഒന്നും തന്നെ ഇല്ലെന്നുപറയാം. ഇളയതിന് അപ്രകാരമല്ല മൂത്തതിനെക്കാൾ വളരെ ശ്രേഷ്ഠതയുണ്ടു്. നമ്പൂരിയെപോലെ ഇളയതിനും പുണ്യാഹം ഉണ്ടു്. ഇളയതു് സ്വന്തപുണ്യാഹം കൊണ്ടാണ് അശൌചാദികളിൽ നിന്നു് ശുദ്ധനായി ക്ഷേത്രാദികളിൽ പ്രവേശിക്കുന്നതു്. ഇളയതിന്റെ പുണ്യാഹം കൊണ്ടു് ശുദ്ധനായ ശൂദ്രനെ നമ്പൂരിമാർ വേണ്ടതായ സ്ഥാനങ്ങളിൽ സ്വീകരിക്കുന്നുണ്ടു്. അമ്പലവാസികൾക്കും ഇളയതിന്റെ പുണ്യാഹം തന്നെയായിരുന്നു. അവരിൽ ഓരോ വർഗ്ഗക്കാരായിട്ടു് കാലക്രമേണ ഡീക്കിനു വേണ്ടി ആയതിനെ ഉപേക്ഷിച്ച് നമ്പൂരിയുടെ പുണ്യാഹത്തെ സ്വീകരിച്ചു. വാര്യരും അടുത്ത കാലത്താണ് നമ്പൂരിയുടെ പുണ്യാഹത്തിനിടയാക്കിയതു്. നമ്പൂരിക്കു തന്ത്രമുള്ള സർക്കാർ ക്ഷേത്രങ്ങളിൽ ഇളയതിന് ശാന്തിയുണ്ടു്. കരുനാഗപ്പള്ളിൽ തേവലക്കര സർക്കാർ വക അയ്യ്യം

കോയിക്കൽ എന്ന ക്ഷേത്രത്തിൽ തോട്ടത്തിൽ നമ്പ്യാതി (ഇളയതു്) ശാന്തി. നമ്പൂ പണ്ടാരത്തിൽ നിന്നും തന്ത്രി നീണ്ടകരെ പരിമണം ക്ഷേത്രത്തിൽ കോട്ടപ്പള്ളി നമ്പ്യാതി ശാന്തി. ചെറുപൊയ്യ ഭട്ടതിരി തന്ത്രി. കൊട്ടാരക്കരെ നെട്ടുമൺകാവിൽ നമ്പ്യാതി ശാന്തി. പോറ്റി തന്ത്രി. എഴുതിപോക എന്നാൽ വളരെ കാണും. ഇളയതിന്റെ ഭവനത്തിൽ നമ്പൂരി അരി വച്ചുണ്ണുന്നില്ല. മൂത്തതിന്റെ ഭവനത്തിൽ അരി വച്ചുണ്ണുന്നുണ്ടെങ്കിൽ ആയതു് മൂത്തതിന്റെ ശ്രേഷ്ഠതയെപ്പറ്റിയല്ലാ നമ്പൂരിയുടെ പുണ്യാഹമുണ്ടായിട്ടാണ്. നമ്പൂരി പുണ്യാഹമുള്ള വാര്യത്തും അതുപോലെ ചെയ്യുന്നുണ്ട്.





# അന്തരാളൻ

ഇനി അന്തരാള ജാതിയെക്കുറിച്ച്. ബ്രാഹ്മണരിൽ നിന്നും കുറഞ്ഞവരായും ശൂദ്രരിൽ നിന്നും കയറിയവരായും ഇരിക്കയാൽ അന്തരാളജാതിയെന്നു പറയുന്നവർ മലയാളത്തിൽ അമ്പലവാസികളെന്ന് ക്ഷേത്രപ്രവൃത്തി മൂലം പേർ സിദ്ധിച്ചവരാകുന്നു.

൧ ാ മത് അടികൾ

പരശുരാമൻ ഭദ്രകാളിക്ക് ഉഗ്രപൂജ മുതലായതിന് ഏർപ്പെടുത്തിയവർ. ഇതു കൊണ്ട് ബ്രാഹ്മണ്യം പോയി അമ്പലവാസിത്വം പ്രാപിച്ചു.

൨ ാ മത് പുഷ്പകൻ

'ശ്രീമൂലസ്ഥാന മാഗത്യ തസ്യൈൗചഭൃഗുനന്ദനഃ
തസ്മിൻ പുരവരെ രമ്യെകശ്ചിൽ ബ്രാഹ്മണ സത്തമഃ
വൃദ്ധൊ മൂർഖ സ്ഥിത സ്തസ്യ ഭാര്യാ ഭർത്തൃ സമന്വിതാ
പൂർണ്ണയൌവന സമ്പന്നാ പാതിവ്രത്യാഗ്നി സംഭവാ
ഗർഭം ജാതാചസാ നാരീ തൽക്കാലെ വൃദ്ധവിപ്രകാ
വ്യഭിചാ രീതിമൽ ഭാര്യാ യോഗസ്ഥാന ബ്രവീദ്വിജാ
അനന്തരം യയൌരാജൻ മമാര നരകാലയം
ഗർഭിണീം വൃദ്ധഭാര്യാന്താം ബഹിഷ്കൃത്യ ദ്വിജോത്തമാഃ
തൽക്കാലെ ഭാർഗ്ഗവസ്തത്ര കല്പയിത്വാഗൃഹാന്തരം
തൽഗൃഹെ വിനിവേശ്യാഥ വൃക്ഷാദ്രീശ്വര സന്നിധൌ
പ്രസൂതാ കന്യകാതത്ര കി ഞ്ചി ദ്ദുഃഖ സമന്വിതാ
കസകായാഃ കഥം തത്വം വക്തവ്യം ബ്രാഹ്മണോത്തമൈഃ
ഭട്ടാചാര്യസ്ത്വാഥാഗത്യയൊഗപട്ടദ്വിജേശ്വരഃ
കന്യകാഞ്ചു വിചാര്യാഥ കല്പയാമാസുരഞ്ജസാ
കന്യകായസ്തുദോഷശ്ച ഭ ാന്തിനൊനചഭാർഗ്ഗവഃ

തഥാപിവിപ്രവാക്യേനകിഞ്ചിദ്ദോഷം ഭവിഷ്യതി
ഇത്യുക്ത്വാ ഭാർഗ്ഗവസ്തത്ര പ്രഥത്തിഷ്ഠതി കന്യകാം
ദ്വാദശൈവയസിപ്രാപ്തേ കന്യകാശുഭലക്ഷണാ
ആരാമാൽ കുസുമാൽ ധൃത്വാ മാലാംബധ്വാസ്ഥിതാഭവൽ

ഏകദാഭാർഗ്ഗവസ്തത്ര ശംകരസ്യാലയെഗതഃ
തൽക്കാലേ ശിതികണ്ഠേച മാലാ ദൃഷ്ട്വാഥവിസ്മിതഃ
കെനദത്തമിദംമാല്യ...... കവദദ്വിജയോ
നഗൃഹ്യതെ മാലാശംക..... നെ ദൃശ്യതെനമയാരാമ
ന ജാനാമ്യഹമെവച

കന്യകാഗൃഹമാഗത്യ ദൃഷ്ട്വാമാലാം സുശോഭനാം
കന്യകാം ഭാർഗ്ഗവസ്തത്ര കല്പയാമാസനിത്യശഃ
ശിവാലയെ ചനിത്യന്ത്വം മാലാനാം ശോഭനം കുരു
ശിവാലയന്യാശ്ശുശ്രൂഷകൃത്വാത്വം വസകന്യകെ
പുത്രാർത്ഥം ബ്രാഹ്മണാന്നിത്യ മംഗീഗുരുയഥേഷ്ടകാൻ

(*കേരള മഹാത്മ്യം - ൪൭-അ*)

അർത്ഥം : ഭാർഗ്ഗവൻ ശ്രീ മൂലസ്ഥാനത്തു വന്നിരുന്നു. ആ ദിക്കിൽ വൃദ്ധനും മൂർഖനുമായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. ഇയ്യാളുടെ ഭാര്യ സ്വനാഥസമേതം പൂർണ്ണ യൌവനത്തോടു കൂടിയും പാതിവ്രത്യാഗ്നിയ്ക്കിരിപ്പിടമായും ഇരുന്നു. അവൾ ഗർഭിണിയായി തീർന്നകാലം ആ വൃദ്ധൻ (എന്റെ) ഭാര്യ വ്യഭിചാരിണിയാണെന്നു യോഗക്കാരോടു പറഞ്ഞു. പിന്നീട് അയാൾ മരിച്ചു നരകം പ്രാപിച്ചു. ഭർത്തൃഹീനയും ഗർഭിണിയുമായ ആ സ്ത്രീയെ ഗ്രാമക്കാർ ബഹിഷ്കരിച്ചു. ആ സമയം പരശുരാമൻ ത്രിശ്ശിവപേരൂർ ക്ഷേത്രത്തിനു സമീപത്തു് ഒരു വീടുകൊടുത്തു പാർപ്പിച്ചു. ആ കന്യക കടുത്ത ദുഃഖം ഉടയവളായി പ്രസവിച്ചു. ബ്രാഹ്മണരോട് ആലോചിച്ച് ഭട്ടതിരിവന്നു കന്യകയെക്കുറിച്ച് വിചാരം നടത്തി. വ്യഭിചാര ദോഷം അറിയുന്നില്ലെന്നും ഇല്ലെന്നും രാമനോടു പറഞ്ഞു. എങ്കിലും ആ വിപ്രവാക്യ പ്രകാരം ഏതാണ്ടുകുറെ ദോഷമിരിക്കുമെന്നും വിധിച്ചു. ഇങ്ങിനെ വേറെ പാർത്തു. കന്യകക്ക് പന്ത്രണ്ടു വയസ്സായസമയം കാട്ടിൽ നിന്നു പൂക്കൾ പറിച്ച് മാലകെട്ടി അമ്പലത്തിൽ ചാർത്തിയതിനെ രാമൻ വന്നു കണ്ട് ശാന്തിക്കാരനോട് ഈ മാല ആരു തന്നതെന്നു ചോദിച്ചതിന് ഞാൻ ഇ





ട്ടുന്നില്ല അറിയുന്നുമില്ലെന്നു പറഞ്ഞു. പിന്നെ കന്യകാ ഗൃഹത്തിൽ മാല കണ്ട് ശിവക്ഷേത്രത്തിൽ ദിവസം പ്രതി മാലകെട്ടുവാൻ ഏൾപ്പിച്ചാക്കി ക്ഷേത്രപരിചര്യയും ഏൽപ്പിച്ച് സന്തത്യർത്ഥം ഇഷ്ടം പോലെ ബ്രാഹ്മണരെ പരിഗ്രഹിപ്പാനും പറഞ്ഞു.

ഇനി ഇതിനെപ്പറ്റി ആലോചിക്കാം

ഭാര്യ വ്യഭിചാരിണി എന്നിങ്ങനെ പറഞ്ഞ വാക്കിൽ നിന്ന് മറ്റുള്ളവർക്ക് ആസ്ത്രീ..... ഉണ്ടായത് ദോഷനിശ്ചയബുദ്ധിയൊ ദോഷ.....ധിയൊ ദോഷഭാവബുദ്ധിയൊ ആസ്ത്രീക്ക് പാതിവ്രത്യഗ്നിസംഭവാ എന്നും പുരുഷനു വൃദ്ധൻ മൂർഖൻ എന്നുമുള്ള വിശേഷണം ചേർത്തും അനന്തരം "മമാരനരകാലയംയയൌ"എന്ന് അയാളുടെ ഗതിയെപ്പറ്റി പറഞ്ഞും ഇരിക്കകൊണ്ട് സ്ത്രീയെപ്പറ്റി ദോഷനിശ്ചയവും ദോഷശംകയും ഇല്ലാതെയും നിർദ്ദോഷനിശ്ചയമുണ്ടായും ഇരുന്നു എന്നു തെളിയുന്നു. ആസ്ഥിതിക്ക് ബഹിഷ്കരിക്കാൻ വിചാരം നടത്തിയത് അന്യായമാണ്.

സമാധാനം: ദോഷമില്ലെന്നുള്ള യാഥാർത്ഥ്യം അവർക്കറിയാമായിരുന്നു. എങ്കിലും ഇപ്രകാരം ഒരു വാക്കു പുറപ്പെട്ടുപോയതുകൊണ്ട് ബഹിരംഗമായിട്ട് അതിലേക്ക് ഒരു സമാധാനത്തിന്നു വേണ്ടിമാത്രം വിചാരണനടത്തിയതാണെന്നു പറയുന്നു. എങ്കിൽ ഇരിക്കട്ടെ. അപ്രകാരം വിചാരണ നടത്തിയതിൽ ഏതു പ്രകാരം തെളിവുകിട്ടി? കന്യാകായാസ്തു ദോഷശ്ച ഭാന്തിനൊനച = കന്യകയ്ക്കു ദോഷമൊന്നും കാണുന്നില്ല ദോഷം ഇല്ലതന്നെ എന്നു പറയാം

ആസ്ഥിതിക്കു ശങ്കരസ്മൃതി വ്വ അ ൧ ാംപാദം ൩൨ - ശ്ലോ -

'സന്നിദ്ധാർത്ഥസ്യശൂന്യത്വെ
ദാസീ പ്രശ്നേനനിശ്ചിതെ
സമാനാദിജനാബ്രൂയുഃ
ശുഷ്കസംശയനിഷ്കൃതി.'

അർത്ഥം:- ദോഷവതിയാണു തന്റെ ഭാര്യ എന്നു ഗൃഹസ്ഥനു വൃഥാ ദോഷശംകയുത്ഭവിക്കുകയും അതുകേവലം ഇല്ലാത്തതാണെന്ന് ദാസീവിചാരത്താൽ തീർച്ചപ്പെടുകയും ചെയ്യുന്ന പക്ഷം ഈ ശുഷ്കസംശയം ഉണ്ടായി തീർന്നതിന്ന് അയ്യാളെക്കൊണ്ടു പ്രായശ്ചിത്തം ചെയ്യിക്കണം. ഈ പ്ര

മാണം കൊണ്ടു് സ്ത്രീ നിർദ്ദോഷവതിയാണെന്നു കണ്ടാൽ യഥാസ്ഥാന ത്തിരുത്തുകയെന്നു തന്നെയല്ല വൃഥാ ശങ്കയുണ്ടായതിന് അയാളെ ശി ക്ഷിക്കണമെന്നും കൂടികാണുന്നു. അയാൾ മരിച്ചു നരകത്തിലായതുകൊ ണ്ടു് ഇവിടെയൊന്നും ശിക്ഷിപ്പാനൊക്കില്ലെങ്കിലും ആ സ്ത്രീയെ ഉടൻ ത ന്നെ യഥാസ്ഥാനത്തിരുത്തുവാനുള്ളതിനു പകരം പുറത്താക്കുകയല്ലെ ചെയ്തതു്. കഷ്ടം!

'തഥാപിവിപ്രവാക്യേന
കിഞ്ചിദ്ദോഷാഭവിഷ്യതി'

അപ്രകാരം തന്നെ (ദോഷമില്ല) എങ്കിലും ആയാ..... കൊണ്ടു് എ ന്തൊ ദോഷമുണ്ടായിരിക്കും എന്നു..... അയാൾ പറ ഞ്ഞതു് അസത്യമെ ന്നും വിചാ....... തെളിഞ്ഞ സ്ഥിതിക്കു് ഇതൊ...... ത്യക മെന്തോന്നാ ഇരി ക്കുന്നതു്.... ടാരം കഴിച്ചു് നിർദ്ദോഷവതി...... താൻ എങ്കിലും ഭർത്താവു് ...... നിമിത്തം ഏതാണ്ടു് അല്പ.... പോലെ ചെയ്യുമൊ... യൗവനസമ്പന്നയാ ണെന്നും .... വിശേഷകാമ ...... ഭാവികമായി തന്നെകാണു..... മല്ലാ, അ പ്പോൾ അവൾ ഗ...... ....(അപൂർണ്ണം)





# ചട്ടമ്പി സ്വാമികളുടെ കൃതികൾ

പ്രാചീനമലയാളം
വേദാന്തസാരം
വേദാധികാരനിരൂപണം,
ക്രിസ്തുമതസാരം
ക്രിസ്തുമതനിരൂപണം
ജീവകാരുണ്യനിരൂപണം
അദ്വൈതചിന്താപദ്ധതി
ആദിഭാഷ
ചിദാകാശലയം
അദ്വൈതപഞ്ജരം
ബ്രഹ്മതത്ത്വനിർഭാസം
ഷണ്മത നിരൂപണം
സർവ്വമതസമാരസ്യം
നിജാനന്ദവിലാസം
പ്രണവവും സാംഖ്യദർശനവും
ശ്രീചക്രപൂജാകല്പം
പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം
കേരളത്തിലെ ദേശനാമങ്ങൾ
മലയാളത്തിലെ സ്ഥാനനാമങ്ങൾ
തമിഴകം
തർക്കരഹസ്യരത്നം
ഭൂഗോളശാസ്ത്രം
സ്തവരത്നഹാരാവലി
ദേവീമാനസപൂജാസ്തോത്രം വ്യഖ്യാനം
ഭാഷാപദ്മപുരാണാഭിപ്രായം
ഒഴിവിലൊടുക്കം (തർജ്ജമ)
മോക്ഷപ്രദീപഖണ്ഡനം

# ചട്ടമ്പി സ്വാമികൾ (1853-1924)

കേരളത്തിലെ നവോത്ഥാനത്തിന്റെ തുടക്കം കുറിച്ചത് ചട്ടമ്പി സ്വാമികളാണ്. കേരളത്തിന്റെ രാഷ്ട്രീയ സാമൂഹിക മേഖലകളിലെ കാതലായ മാറ്റങ്ങളിൽ സ്വാമിയുടെ സിദ്ധാന്തങ്ങൾ സുപ്രധാന പങ്ക് വഹിച്ചിട്ടുണ്ട്. എന്നാൽ സ്വാമിയെക്കുറിച്ചുള്ള കൃതികളും, അഭിപ്രായങ്ങളും പ്രാധാന്യം നൽകുന്നത്, ആത്മജ്ഞാനത്തിലൂടെ പ്രപഞ്ചരഹസ്യങ്ങൾ സാക്ഷാത്കരിച്ച ഒരു യോഗി ആയിരുന്ന അദ്ദേഹം എന്ന വസ്തുതയ്ക്ക് മാത്രമാണ്. അദ്ദേഹത്തിന്റെ ജീവിതവും കൃതികളും വിശദമായി പഠിക്കുന്ന ഏതൊരാൾക്കും അദ്ദേഹത്തിന്റെ ചിന്തയും പ്രവൃത്തിയും പ്രധാനമായും സാമൂഹ്യ പരിഷ്കരണം തന്നെയാണ് ലക്ഷ്യമാക്കിയിരുന്നതെന്ന് ബോദ്ധ്യമാവും.

സ്വാമി ഒരു പണ്ഡിതനായിരുന്നു. സംഗീതം, നൃത്തം, ചിത്രമെഴുത്ത് തുടങ്ങി സകല കലകളിലും നിപുണനായിരുന്നു. പഠനവും ഗവേഷണവും അദ്ദേഹത്തിന് ഒരു നിരന്തര തപസ്യയായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ തന്റെ പാണ്ഡിത്യം പ്രകടിപ്പിക്കാനോ, സാഹിത്യത്തിലും ഗ്രന്ഥരചനയിലും ഉള്ള താൽപര്യം കൊണ്ടോ രചിച്ചവയല്ല. ഒരു പക്ഷേ അച്ചടിച്ച് പ്രസിദ്ധീകരിക്കാൻ കൂടി ഉദ്ദേശിച്ചുള്ളവയല്ല. അദ്ദേഹം തന്റെ അലഞ്ഞു തിരിയലുകളിൽ കേരളത്തിലങ്ങോളമിങ്ങോളം ചെറിയ ചെറിയ സുഹൃദ് സംഘങ്ങൾ സൃഷ്ടിച്ചിരുന്നു. അതിലെ അംഗങ്ങൾ സമൂഹത്തിലെ വ്യത്യസ്ത തലങ്ങളിലും, വിവിധ പ്രവർത്തന മേഖലകളിലും നിന്നുള്ളവരായിരുന്നു. ഇത്തരം ചെറു സംഘങ്ങളിലൂടെയുള്ള പ്രവർത്തനങ്ങളായിരുന്നു സ്വാമിയുടേത്. ഒരു ഗൃഹനാഥന്റെ, ഗൃഹനായികയുടെ, ഒരു വ്യക്തിയുടെ വികസനത്തിലൂടെ ഒരു കുടുംബത്തിന്റെ സമഗ്ര വികാസം സാദ്ധ്യമാക്കുകയും ഈ പുരോഗതി ചുറ്റുമുള്ള കുടുംബങ്ങളിലേക്കും സ്വയം വ്യാപിക്കാൻ അനുവദിക്കുകയും ചെയ്യുന്ന ഒരു രീതിയായിരുന്നു സ്വാമിയുടേത്. വളരെ പരിമിതമായ തോതിലാണെങ്കിലും സ്വാമി തുടങ്ങിവച്ച ഈ പ്രക്രിയ ദേശങ്ങളിലൂടെ കാലങ്ങളിലൂടെ കടന്നുവരുന്നെന്നതിന് പല ഉദാഹരണങ്ങളും നമുക്ക് ചൂണ്ടിക്കാട്ടാനുണ്ട്.



സ്വാമി ഒരു സുഹൃദ്ഭവനത്തിൽ എത്തുമ്പോൾ സമീപവാസികളൊക്കെ അവിടെ ഒത്തുകൂടുകയായി. സ്വാമി പോയിക്കഴിഞ്ഞാലും ദിനവും അവർ അവിടെ ഒത്തുകൂടുകയും ചർച്ചകൾ തുടരുകയും ചെയ്യും. ഇങ്ങനെയുള്ള സുഹൃദ് സംഘങ്ങളുടെ സംവാദത്തിനും അവരുടെ അഭിപ്രായരൂപീകരണത്തിനും വേണ്ടി തയ്യാറാക്കിയ കുറിപ്പുകളുടെ ശേഖരങ്ങളാണ് സ്വാമിയുടെ കൃതികൾ മിക്കവയും. അദ്ദേഹത്തിന്റെ കൃതികളുടെ ഭൂരിഭാഗവും നമുക്ക് നഷ്ടമായിക്കഴിഞ്ഞു. വളരെ കുറച്ച് മാത്രമാണ് അച്ചടിച്ചിട്ടുള്ളത്. അവയിൽത്തന്നെ പൂർണ്ണമെന്ന് കരുതിയിരുന്ന, ഒരു നൂറ്റാണ്ടിന് മുൻപ് പ്രസിദ്ധീകരിച്ച പ്രാചീനമലയാളം തുടങ്ങിയ കൃതികളുടെ അപ്രകാശിത ഭാഗങ്ങൾ ഈയടുത്ത കാലത്തുവരെ കണ്ടെത്തിക്കൊണ്ടിരിക്കുന്നു എന്ന് അറിയുമ്പോൾ സ്വാമിയെക്കുറിച്ചുള്ള നമ്മുടെ അറിവ് വളരെ പരിമിതമാണെന്ന് ബോദ്ധ്യമാവും.

സ്വാമിയുടെ കൃതികൾ കേരളീയ സമൂഹത്തിന്റെ ആകമാന വികാസത്തിനുവേണ്ട മനോഭാവവും അഭിപ്രായവും രൂപപ്പെടുത്തുക ലക്ഷ്യമാക്കിക്കൊണ്ടുള്ളവയാണ്. പത്തൊമ്പതാം നൂറ്റാണ്ടിലും സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവും ആയ എല്ലാ കാര്യങ്ങളും മതത്തെ ചൂഴ്ന്ന തന്നെയാണ് നിന്നത്. അതുകൊണ്ട് ഈ മേഖലകളിലെ തിന്മകൾക്ക് ശക്തി നൽകിയിരുന്ന മതത്തിന്റെ ഘടകങ്ങൾക്കെതിരെ സ്വാമിയുടെ ശബ്ദം ആദ്യം ഉയർന്നത് സ്വാഭാവികം മാത്രമാണ്. ആത്മജ്ഞാനം നേടിയ ഒരു യോഗവര്യൻ, അത്ഭുതസിദ്ധികൾ ഉള്ളവൻ, വിദ്യാനിധി, അധികാരം കൈയ്യാളുന്ന പലർക്കും ബഹുമാന്യൻ, അന്നത്തെ സാമൂഹ്യ വ്യവസ്ഥയിലെ ഒരു മധ്യ വർഗത്തിൽ പിറന്നവൻ ഇങ്ങനെ പല കാര്യങ്ങളും സന്ദർഭവശാൽ സ്വാമിയുടെ പ്രവർത്തനങ്ങൾക്ക് സഹായകമായി ഭവിക്കുകയും ചെയ്തു.

മനുഷ്യരാശിയെ കൂടുതൽ കൂടുതൽ മാനിവികതയിലേക്കും, സ്വാതന്ത്ര്യത്തിലേക്കും, പുരോഗതിയിലേക്കും നയിക്കുന്ന നവോത്ഥാനത്തിന്റെ ഘടകങ്ങൾ ഇന്ത്യയിലും പത്തൊമ്പതാം നൂറ്റാണ്ടിൽ പ്രത്യക്ഷപ്പെട്ടു. ബംഗാളിലും കേരളത്തിലുമൊക്കെ ഈ പ്രവണതകൾ ഒരേ സമയത്തു തന്നെ ദൃശ്യമായി. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപകുതി കഴിയും മുമ്പ് മതപരമായ കാര്യങ്ങളിലെന്നല്ല, സാമൂഹിക, സാമ്പത്തിക രാഷ്ട്രീയ മണ്ഡലങ്ങളിലും വിപ്ലവകരമായ പരിവർത്ത

നങ്ങൾ ഉണ്ടായി. ബംഗാളിലെ ശ്രീ രാമകൃഷ്ണനെയും, സ്വാമി വിവേകാനന്ദനെയും, ഈശ്വര ചന്ദ്ര വിദ്യാസാഗറെയും പോലെ കേരളത്തിൽ ചട്ടമ്പി സ്വാമികളും, തുടർന്ന് നാരയണഗുരുവും, ശുഭാനന്ദ സ്വാമികളും, വാഗ്ഭടാനന്ദനും നവോത്ഥാന സംരഭംങ്ങൾക്ക് നേതൃത്വം നൽകി. മത വിശ്വാസങ്ങളിലും ആചാരങ്ങളിലും നൂറ്റാണ്ടുകളായി അടിഞ്ഞുകൂടിയ അനാചാരങ്ങളെ അവർ തുടച്ചുമാറ്റി അവയിൽ ഏറ്റവും ശക്തവും ക്രൂരവുമായിരുന്ന ജാതിയെ ആധാരമാക്കിയുള്ള ഉച്ച നീചത്വങ്ങൾക്കെതിരെയാണ് ഇവരുടെ ശബ്ദം തീപ്പൊരികളായി ചെന്ന് വീണത്.

നവോത്ഥാനത്തിന്റെ ചരിത്രം എവിടെയും ദേശീയ ഭാഷകളുടെ വികസനത്തിന്റെയും ചരിത്രമാണ്. പ്രാദേശിക ഭാഷയുടെ വികസനവും വിദ്യാഭ്യാസത്തിന്റെ ലഭ്യതയും കേരളത്തിലെയും നവേത്ഥാനത്തിന്റെ പ്രധാന സ്വഭാവവിശേഷങ്ങളായിരുന്നു. അന്നുവരെ മതഗ്രന്ഥങ്ങൾ, ശാസ്ത്രഗ്രന്ഥങ്ങൾ ഒക്കെ സംസ്കൃതത്തിൽ മാത്രമാണ് ലഭ്യമായിരുന്നത്. എഴുത്തച്ഛൻ സാധാരണക്കാരന്റെ ഭാഷയിൽ രാമായണവും മഹാഭാരതവുമൊക്കെ രചിച്ചത് ഭാഷയുടെ വികാസ ത്തിന്റെയും സാമൂഹ്യ പരിവർത്തനത്തിന്റെയും തുടക്കമാണ്. എന്നാൽ സ്വാമിയുടെ ശ്രമങ്ങൾക്ക് മുമ്പ് സാധാരണക്കാരന് നിയമം മൂലം നിഷേധിച്ചിരുന്ന വൈദികശാസ്ത്രങ്ങളിലും മറ്റുമുള്ള അറിവുകൾ അവരുടെ ഭാഷയിൽ തന്നെ ലഭ്യമാവുമെന്ന് ആർക്കും സ്വപ്നം കാണാൻ കൂടി കഴിഞ്ഞിരുന്നില്ല.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ താഴ്ന്ന ജാതിക്കാർ പൂർണ്ണമായും വിദ്യാഭ്യാസ സംവിധാനങ്ങൾക്കു പുറത്തായിരുന്നു. മിഷനറി പ്രവർത്തകരാണ് വിദ്യാഭ്യാസം കീഴ്ജാതിക്കാരിലേക്ക് വ്യാപിപ്പിക്കാനുള്ള ആദ്യത്തെ സംരംഭങ്ങൾ നടത്തിയത്. ജാതി വ്യവസ്ഥയുടെ ക്രൂരമായ വിവേചനങ്ങളിൽ പെട്ട്, മനുഷ്യാവകാശങ്ങൾ നിഷേധിക്കപ്പെട്ട് കഴിഞ്ഞിരുന്ന അവർണ്ണരെ, അറിവിന്റെയും സംസ്കാരത്തിന്റെയും തലങ്ങളിലേക്ക് ഉയർത്താൻ ആവണമെങ്കിൽ അവർക്ക് വേണ്ടി വിദ്യാഭ്യാസ സൗകര്യങ്ങൾ തുറന്ന് കൊടുക്ക ണമെന്ന് സ്വാമിക്ക് ബോദ്ധ്യമുണ്ടായിരുന്നു. സ്വാമിയുടെ കൃതികളിലും പ്രവർത്തനങ്ങളിലും ഈ ഉദ്ദേശ്യം വ്യക്തമായി കാണാൻ കഴിയും.





ജീവിത വിജയത്തിന് വേണ്ട അറിവ് താഴെത്തട്ടിലുള്ളവരിലും എത്തണമെങ്കിൽ അത്തരം അറിവുകൾ പകർന്നു കൊടുക്കേണ്ടത് അവരുടെ ഭാഷയിൽ തന്നെ ആയിരിക്കണം എന്ന സത്യവും സ്വാമി അറിഞ്ഞിരുന്നു. ആദ്ധ്യാത്മിക കാര്യങ്ങളെക്കുറിച്ചും, അന്നത്തെ ജീർണിച്ച സാമൂഹ്യ വ്യവസ്ഥയെക്കുറിച്ചും ജനങ്ങളെ ബോധ വൽക്കരിക്കാൻ പ്രയോജന പ്രദമായ ഗ്രന്ഥങ്ങൾ ആദ്യമായി മലയാളത്തിൽ ലഭ്യാമാക്കുന്നതും സ്വാമിയാണ്. സംസ്കൃതത്തിൽ മാത്രം അന്നേവരെ ലഭ്യമായിരുന്ന പല അറിവുകളും സാധാരണക്കാരന്റെ ഭാഷയിൽ പകർന്നു തരുന്ന സ്വാമിയുടെ കൃതികൾ, സംസ്കൃത മഹത്വ വാദം അസംബന്ധമാണെന്ന് ആദിഭാഷയിൽ സ്വാമി സ്ഥാപി ക്കുന്നുണ്ട്.

അദ്വൈത ദർശനത്തിന്റെ പിൻബലത്തോടെ ജാതി വ്യവസ്ഥയുടെ അർത്ഥ ശൂന്യതയെ വ്യക്തമാക്കുന്ന മലയാളത്തിലെ ആദ്യത്തെ കൃതികളാണ് വേദാധികാര നിരൂപണവും മറ്റും. അവ മതത്തിന്റെയും ജാതിയുടെയും പേരിലുള്ള ക്രൂരതകൾക്കെതിരെ ജനങ്ങളെ ബോധവാന്മാരാക്കുന്നു. അന്നുണ്ടായിരുന്ന ചരിത്ര ഗ്രന്ഥങ്ങളിലെ പക്ഷപാതപരമായ സമീപനങ്ങളെ തുറന്നുകാട്ടി, ജാതി വ്യവസ്ഥയിൽ ചവുട്ടിതാഴ്ത്തപ്പെട്ട വിഭാഗങ്ങൾ ഒരിക്കൽ സാംസ്കാരികവും സാമ്പത്തികവുമായ വികസനത്തിൽ വഹിച്ച പങ്ക് വ്യക്തമാക്കി അവർക്ക് സ്വാഭിമാനമുണ്ടാക്കി മറ്റുള്ളവരോടൊപ്പം നിൽക്കാനുള്ള കരുത്ത് നൽകുന്ന സ്വാമിയുടെ കൃതികൾ. മതത്തെയും ദർശനങ്ങളെയും കുറിച്ച് അറി ഞ്ഞിരിക്കേണ്ട കാര്യങ്ങൾ സാധാര ണക്കാർക്ക് അവരുടെ ഭാഷയിൽ, ലളിതമായി വ്യക്തമായി അവ വിശദീകരിച്ചു കൊടുക്കുന്നു.

ഇങ്ങനെ സാമൂഹിക രാഷ്ട്രീയ സാമ്പത്തിക കാര്യങ്ങളെ ക്കുറിച്ച് സാധാരണക്കാർക്ക് വേണ്ട വിജ്ഞാനം പകർന്ന് നൽകാനും അവരുടെ അഭിപ്രായം രൂപപ്പെടുത്താനും സ്വാമികൾ തന്റെ കൃതികളും സുഹൃദ് ബന്ധങ്ങളും തന്ത്രപൂർവ്വം ഉപയോഗപ്പെടുത്തി.

പ്രാചീനമലയാളം, വേദാധികാര നിരൂപണം, ക്രിസ്തുമതസാരം, ജീവ കാരുണ്യ നിരൂപണം, അദ്വൈതചിന്താപദ്ധതി തുടങ്ങിയവ യാണ് കേരളത്തിലെ അന്നത്തെ സാമൂഹ്യപരിഷ്കരണത്തെ അതിയായി സ്വാധീനിച്ചിട്ടുണ്ട്. ഇവ കൂടാതെ സ്വാമിയുടേതായി

പ്രകാശിതങ്ങളും അപ്രകാശിതങ്ങളുമായ നിരവധി കൃതികൾ വേറെയുമുണ്ട്.

സാമൂഹികവും സാമ്പത്തികവും ആയ നീചത്വങ്ങളോട്ട് കുട്ടിക്കാലം മുതൽ തന്നെ സ്വാമിക്ക് ശക്തമായ എതിർപ്പുണ്ടായി. സ്വാമിയുടെ അമ്മ ഒരു നമ്പൂതിരി ഭവനത്തിൽ വീട്ടുജോലിക്ക് പോയാണ് കുടുംബം പുലർത്തിയിരുന്നത്. അച്ഛൻ ഒരു കൊച്ചു ക്ഷേത്രത്തിലെ പൂജാരിയായ ബ്രാഹ്മണനായിരുന്നു. സംബന്ധം രീതിയിലെ വിവാഹമായതിനാൽ ഉത്തരവാദിത്വങ്ങളൊന്നുമില്ലാത്ത, ഉയർന്ന ജാതിയിൽ നിന്നുമായതിനാൽ മക്കൾക്ക്, തൊട്ടു തീണ്ടാൻ പാടില്ലാത്ത സ്വന്തം പിതാവ് തന്നെ, ജാതി വ്യവസ്ഥയുടെ ഉച്ചനീചത്വങ്ങൾക്കെതിരായ ഒരു മാനസികാ വസ്ഥ കുട്ടിക്കാലം മുതൽ സ്വാമിയിലുണ്ടാക്കാൻ കാരണമായി.

സ്വമിയുടെ ബാല്യകാല സുഹൃത്തുക്കളൊക്കെയും താഴ്ന്ന ജാതികളിൽ ഉള്ളവരും ദരിദ്രരുമായിരുന്നു. അവരുടെ ദൈന്യസ്ഥിതിയും സ്വന്തം ഭവനത്തിലെ തന്നെ അനുഭവവും സ്വാമിയുടെ അഭിപ്രായം രൂപപ്പെടുത്തുന്നതിൽ ഒരു പ്രധാന പങ്കു വഹിച്ചിട്ടുണ്ട്. വളരെ ദരിദ്ര കുടുംബ സാഹചര്യമായതിനാൽ സ്വാമിക്ക് ഔപചാരിക വിദ്യാഭ്യാസം ലഭിക്കാനുള്ള മാർഗ്ഗമൊന്നുമുണ്ടായിരുന്നില്ല. അയൽ വീട്ടുകളിലെ കുട്ടികളുടെ സഹായത്തോടെ സ്വാമി അക്ഷരാഭ്യാസം നടത്തി. സംസ്കൃതത്തിലേയും തമിഴിലേയുംപ്രാഥമിക പാഠങ്ങൾ ഹൃദിസ്ഥമാക്കി..

പന്നീട്ട് അദ്ദേഹം പേട്ടയിലെ രാമൻപിള്ള ആശാന്റെ ഗുരുകുലത്തിൽ എത്തി. ആശാന്റെ സുഹൃദ്‌വലയത്തിലുണ്ടായിരുന്ന പണ്ഡിതന്മാരുമായും സാമൂഹ്യ രാഷ്ട്രീയ പ്രവർത്തകരുമായും ബന്ധപ്പെടാനും തന്റെ അറിവ് വിപുലമാക്കാനും അങ്ങനെ അദ്ദേഹത്തിന് അവസരം കിട്ടി. ആശാന്റെ നേതൃത്വത്തിലുള്ള 'ജ്ഞാന പ്രജാഗരം' എന്ന സാംസ്കാരിക സംഘത്തിലെ സജീവ അംഗമായി. തുടർന്ന് പെരുന്നല്ലിയുമൊത്തുമുള്ള 'സഹൃദയ സമാജ'ത്തിൽ നിന്നു തുടങ്ങി, സാഹിത്യവും മതവും താഴെത്തട്ടിലെ ജനങ്ങൾക്കും കൈകാര്യം ചെയ്യാനും ഉപയോഗപ്രദമാക്കാനും വേണ്ടിയുള്ള കേരളത്തിലങ്ങോളമിങ്ങോളമുള്ള നിരവധി അനൗപചാരിക സംഘങ്ങളുടെ രൂപീകരത്തിന് സ്വാമി കാരണമായിത്തീർന്നു. അത്തരം പ്രവർത്തനങ്ങളുടെ പ്രചോദനവും ശക്തിയുമായി നിന്നു. ഓരോ പ്രദേശത്തുമുള്ള





ഇത്തരം സുഹൃദ് സംഘങ്ങളും കുടുംബ സദസ്സുകളും സ്വാമി എത്തുമ്പോൾ സജീവമായി. സ്വാമിയുടെ കുറിപ്പുകളും കൃതികളും ആദ്യമായി ഇത്തരം സദസ്സുകളിൽ വിശദമായി ചർച്ച ചെയ്യപ്പെട്ടു. പിൽക്കാലത്ത് കേരളത്തിലെ ആദ്ധ്യാത്മിക, സാമൂഹിക, രാഷ്ട്രീയ, സാമ്പത്തിക മേഖലകളിൽ പ്രധാന പങ്ക് വഹിച്ച പലരും ഇത്തരം സദസ്സുകളിൽ നിന്നും തങ്ങളുടെ ചെറുപ്പകാലത്ത് ലഭിച്ച പ്രചോദനം രേഖപ്പെടുത്തിയിട്ടുണ്ട്. ഈ സദസ്സുകളിൽ പങ്കെടുത്തവരിൽ സമൂഹത്തിലെ വിവിധ മേഖലകളിൽ സ്വാധീനമുള്ള വ്യക്തികളും, സാഹിത്യകാരൻമാരും പ്രാസംഗികരും ഭരണകർത്താക്കളും ഉണ്ടായിരുന്നു. ഇവർ ഈ സദസ്സുകളിൽ പങ്കെടുത്ത യുവാക്കൾക്ക് മാതൃകയും പ്രചോദനവുമായി. ലേഖനങ്ങളായി, പ്രസംഗങ്ങളായി, പല പുരോഗമന പ്രവർത്തനങ്ങൾക്കുമുള്ള മാർഗ്ഗ നിർദ്ദേശങ്ങളായി, അഭിപ്രായങ്ങളായി, ജനങ്ങളിലെത്താനുള്ള കാര്യങ്ങൾ രൂപപ്പെടുത്തുന്ന വിവിധ പ്രവർത്തനങ്ങൾക്ക് വേണ്ട അറിവും പരിശീലനവും നേടാൻ സഹായകമാകുന്ന ചെറിയ ചെറിയ പണിശാലകളായിരുന്നു സ്വാമിയുടെ സുഹൃദ് സംഘങ്ങൾ.

കേരള ചരിത്രത്തെ സംബന്ധിച്ച് അന്നുവരെ നിലനിന്നിരുന്ന പല സിദ്ധാന്തങ്ങളെയും സ്വാമി 'പ്രാചീന മലയാള'ത്തിൽ സപ്രമാണം ചോദ്യം ചെയ്യുന്നു. ജാതി വ്യവസ്ഥയുടെ ക്രൂരമായ വിവേചനങ്ങൾക്കടിമപ്പെട്ട്, മനുഷ്യാവകാശങ്ങൾ നിഷേധിക്കപ്പെട്ട് സമൂഹത്തിന്റെ അടിത്തട്ടിൽ കിടന്ന അവർണ വിഭാഗങ്ങൾക്ക്, തങ്ങൾ മഹത്തായ ഒരു പാരമ്പര്യത്തിനുടമകളാണെന്നും സമൂഹത്തിൽ തുല്യസ്ഥാനവും അവസരങ്ങളും തങ്ങളുടെയും അവകാശമാണെന്നും ഉള്ള ഒരു ബോധമുണ്ടാക്കാൻ വേണ്ടിത്തന്നെയാണ് 'പ്രാചീന മലയാളം' രചിച്ചിട്ടുള്ളത്. നായർ മാഹാത്മ്യം ഘോഷിക്കുന്ന ഒരു കൃതിയാണിതെന്ന തെറ്റായ ധാരണ ഉണ്ടായിട്ടുണ്ട്. എന്നാൽ സ്വാമി കാര്യങ്ങൾ വിശദീകരിക്കാൻ നായന്മാരെ ഒരുദാഹരണമായി ഉപയോഗപ്പെടുത്തിയിരിക്കുന്നു എന്നേ ഉള്ളൂ. ഈ ഉദാഹരണത്തിലൂടെ, നായന്മാർ, ഈഴവർ മറ്റു താഴ്ന്ന ജാതിക്കാർ തുടങ്ങിയവർക്ക് സമൂഹത്തിൽ ഒരിക്കൽ ഉണ്ടായിരുന്ന സ്ഥാനവും അവർക്ക് പിൽക്കാലത്ത് നിഷേധിക്കപ്പെട്ട അവകാശങ്ങളും തന്നെയാണ് സ്വാമി ചർച്ചാവിഷയമാക്കുന്നത്.

പ്രാചീന കേരളത്തിൽ ജാതിവ്യവസ്ഥ ഉണ്ടായിരുന്നില്ല. ഉത്തരേന്ത്യയിൽ നിന്നും കേരളത്തലേക്ക് കുടിയേറുകയും എട്ടാം നൂറ്റാണ്ടു മുതൽ ഇവിടെ ശക്തിപ്രാപിക്കുകയും ചെയ്ത ബ്രാഹ്മണരാണ് തങ്ങളുടെ മേധാവിത്വം ഉറപ്പാക്കുന്നതിനായി തൊഴിലിന്റെ അടിസ്ഥാനത്തിൽ സാമൂഹ്യ വിഭജനം കർക്കശമാക്കിയത്. അങ്ങനെ നിരവധി ജാതികളും ഉപജാതികളും നിലവിൽ വന്നു. ഉയർന്ന ജാതികൾ സവർണർ എന്നു കീഴ് ജാതികൾ അവർണർ എന്നും അറിയപ്പെട്ടു. അവർണരുടെ മേൽ സവർണർക്കുണ്ടായിരുന്ന ആധിപത്യമാണ് ജാതിവ്യവസ്ഥയുടെ കാതൽ. സാമൂഹ്യ സാമ്പത്തിക രാഷ്ട്രീയ മണ്ഡലങ്ങളിൽ ഉയർന്ന ജാതിക്കാരായ ബ്രാഹ്മണർ അധികാരം കൈവശപ്പെടുത്തി. ഭൗതിക ജീവിത മണ്ഡലങ്ങളിലും ആത്മീയ മേഖലകളിലും ഇവരുടെ ആധിപത്യം ശക്തമായിത്തീർന്നു.

ഭാഷ, വസ്ത്രധാരണം, ആഹാരം തുടങ്ങിയവയിലൊക്കെ പരിഷ്കൃത രീതികൾ അവർണന് നിഷേധിക്കപ്പെട്ടു. വിവിധ ജാതികളിലെ ആളുകൾ തമ്മിൽ സമ്പർക്കത്തിൽ ഏർപ്പെട്ടുമ്പോൾ സൂക്ഷ്മതയോടെ ഉയർന്നജാതിക്കാരുമായി പ്രത്യേക ദൂരം, നായർ 4 അടി, ഈഴവർ 28 അടി പുലയർ 96 അടി തുടങ്ങി നിശ്ചയിച്ചിരുന്നു. ക്ഷേത്രത്തിലൊ ക്ഷേത്രത്തിനു ചുറ്റുമുള്ള വഴികളിലൊ അവർണർക്ക് പ്രവേശനമുണ്ടായിരുന്നില്ല. അവർ തൊട്ട വസ്തുക്കൾ, അവരിൽ തട്ടിയ കാറ്റ് ഒക്കെ മലിനമെന്ന് കണക്കാക്കിയിരുന്നു. അവർക്ക് പള്ളിക്കൂടങ്ങളിൽ പ്രവേശനമുണ്ടായിരുന്നില്ല. ഇതൊക്കെ അധികാരവും സ്വാധീനവും നേടിയ ബ്രാഹ്മണർ രൂപപ്പെടുത്തിയ നിയമങ്ങളുടെയും ആചാരങ്ങളുടെയും ഫലമായിരുന്നു. അതിന് അവർ ദൈവികമായ പരിവേഷവും നൽകി.

ജാതിവ്യവസ്ഥ കേരളത്തെ നിരവധി തട്ടുകളായി വിഭജിച്ചു. ന്യൂന പക്ഷമായ നമ്പൂതിരിമാരും, ക്ഷത്രിയരുമായിരുന്ന ജാതിവ്യവസ്ഥയുടെ മുകൾത്തട്ടിൽ അവർ ബഹു ഭൂരിപക്ഷമായിരുന്ന താഴ്ന്ന ജാതിക്കാരുടെ സാമൂഹിക, രാഷ്ട്രീയ സാമ്പത്തിക പ്രവർത്തനങ്ങളെ നിയന്ത്രിച്ചു. ജാതി പരമ്പരാഗതമാണ്, ഓരോ ജാതിക്കും പ്രത്യേക തൊഴിലുകൾ നിശ്ചയിക്കപ്പെട്ടിരിക്കുന്നതിനാൽ കീഴ് ജാതിക്കാർക്ക് ഉയർന്ന ജോലികൾ സ്വീകരിക്കാനാവുമായിരുന്നില്ല. സമൂഹത്തിലെ ഒരു വ്യക്തിയുടെ സ്ഥാനം ജാതിയെ ആശ്രയിച്ചാ





ണിരിക്കുന്നത്. കീഴ് ജാതിക്കാർക്ക് ഭൂമി കൈവശം വയ്ക്കാനും അവകാശമുണ്ടായിരുന്നില്ല. സമ്പത്തിന്റെ കുത്തകാവകാശം മേൽ ജാതിക്കാരിൽ ഒതുങ്ങി നിന്നു.

പ്രാചീന മലയാളം ഉൾക്കൊള്ളുന്ന സിദ്ധാന്തങ്ങൾ തന്നെയാണ് ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കം മുതൽ കേരളത്തിലെ പല സാമൂഹിക, സാമ്പത്തിക രാഷ്ട്രീയ പരിഷ്കാരങ്ങൾക്കും വികസന പ്രവർത്തനങ്ങൾക്കും കാരണമായിത്തീർന്നത്. കോളനി വാഴ്ചയെയും ജന്മികുടിയാൻ വ്യവസ്ഥിതിയെയും എതിർക്കുന്നതിനുള്ള താത്വികമായ ആയുധങ്ങൾ പ്രാചീന മലയാളത്തിൽ അടങ്ങിയിട്ടുണ്ട്. ഈ മണ്ണ് ഇവിടത്തെ ആദിവാസികളുടേയും അവർണരായി മുദ്ര കുത്തപ്പെട്ടിരിക്കുന്നവരുടേയും ആണെന്നും, അതിനെ ഫലഭൂയിഷ്ഠമാക്കിയത്, വാസ യോഗ്യ മാക്കിയത് ഒക്കെ അവരാണെന്നും, അവരായിരുന്ന അതിന്റെ ഉടമസ്ഥരും ഭരണകർത്താക്കളും എന്നും 1890 കളിൽ രചിച്ച പ്രാചീന മലയാളം പ്രഖ്യാപിക്കുമ്പോൾ ആ സമ്പത്തുകൾ അവർക്ക് തിരികെ നൽകണമെന്നും അവർക്ക് പ്രധാന പങ്കുള്ള ഒരു ഭരണ സംവിധാനം തന്നെയാണ് ഇവിടെ ഉണ്ടാവേണ്ടതെന്നും അസന്ദിഗ്ധമായി പ്രഖ്യാപിക്കുക തന്നെയാണ് സ്വാമി. ഒരു ആദ്ധ്യാത്മികാചാര്യൻ എന്ന അംഗീകാരവും അസാധാരണമായ സിദ്ധികളുള്ള ഒരു അവധൂതൻ എന്ന വിശ്വാസവുമായിരിക്കണം സ്വാമിയെ അന്നത്തെ ഭരണകർത്താക്കൾ നാടുകടത്തുകയോ തടങ്കലിലടയ്ക്കുകയോ ചെയ്യാതിരുന്നതിന്റെ കാരണം.

അന്നത്തെ എല്ലാ ചരിത്രകൃതികൾക്കും ആര്യവംശപക്ഷപാതം ഉണ്ടായിരുന്നു. ഇതിനെതിരെയുള്ള ഒരു ദ്രാവിഡ പക്ഷപാതമാണ് സ്വാമിയുടെ പ്രാചീന മലയാളത്തിലും മറ്റ് ഗ്രന്ഥങ്ങളിലും പ്രകടമാവുന്നതെന്ന് മിക്ക ചരിത്രകാരന്മാരും അവകാശപ്പെടുന്നു. ആര്യവംശ അല്ലെങ്കിൽ ബ്രാഹ്മണ പക്ഷപാതപരമായ സിദ്ധാന്തങ്ങളെ പ്രാചീന മലയാളം, വേദാധികാര നിരൂപണം തുടങ്ങിയ കൃതികൾ യുക്തിയുക്തം ഖണ്ഡിക്കുകയും സ്വതന്ത്രവും വസ്തുനിഷ്ഠവുമായ ഒരു ചരിത്രരചനയ്ക്ക് കേരളത്തിൽ തുടക്കം കുറിക്കുകയും ചെയ്തു എന്നതിൽ സംശയമില്ല.

ബ്രാഹ്മണരാണ് ഈ നാടിന്റെ അവകാശികൾ എന്നു സ്ഥാപിക്കാൻ വേണ്ടി ഉപയോഗപ്പെടുത്തിയിരുന്ന, പരശുരാമൻ മഴുവെറിഞ്ഞു് കടൽ കരയാക്കി കേരളം സൃഷ്ടിച്ച് ബ്രാഹ്മണർക്ക് ദാനം

ചെയ്തു എന്ന കേരളോൽപത്തി തുടങ്ങിയ ചരിത്ര ഗ്രന്ഥങ്ങളിലെ ജന്മിത്ത ന്യായീകരണ വാദത്തെ പ്രാചീന മലയാളത്തിൽ സ്വാമി ഖണ്ഡിക്കുന്നു. ഈ കഥക്ക് ചരിത്രപരമായോ ഭൂമിശാസ്ത്രപരമായോ ഉള്ള പിൻബലമില്ലെന്ന് സ്വാമി ചൂണ്ടിക്കാണിക്കുന്നു. പ്രകൃതിക്ഷോഭത്തിലോ മറ്റോ കടൽ പിൻവാങ്ങി രൂപപ്പെട്ട കരയാണ് കേരളം. അവിടെ ആദ്യം വസിച്ചിരുന്നവർ ദ്രാവിഡൻമാരായിരുന്നു. വർണ വിവേചനങ്ങളും അസമത്വങ്ങളും അവർക്കിടയിൽ ഉണ്ടായിരുന്നില്ല. തമിഴ്, സംസ്കൃത കൃതികളിൽ നിന്നും ഒട്ടേറെ തെളിവുകൾ നിരത്തി അവരുടെ മഹത്വത്തെ അദ്ദേഹം സ്ഥാപിക്കുന്നു. പിൽക്കാലത്തു, കുടിയേറ്റക്കാരായി വന്ന ബ്രാഹ്മണർ എങ്ങനെ അവരെ വളരെ തന്ത്രപൂർവം കീഴടക്കി ആധിപത്യം സ്ഥാപിച്ചുവെന്ന് ഈ കൃതി വിശദമാക്കുന്നു. അവർ ജാതിവ്യവസ്ഥയുണ്ടാക്കി, ഭൂമിയുടെ ഉടമസ്ഥരായിരുന്നവരെ അധഃസ്ഥിതരാക്കി അവർക്ക് വിദ്യ നിഷേധിച്ചു. ഇക്കാര്യങ്ങളെക്കുറിച്ച് അവർണർ എന്ന മുദ്രകുത്തപ്പെട്ട വിഭാഗങ്ങളെ ബോധവൽക്കരിക്കാൻ ഉദ്ദേശിച്ചുള്ള ഒരു കൃതിയാണ് സപ്രാചീന മലയാളം'. കൊല്ല വർഷം 1110ൽ സ്വാമിയുടെ ആദ്യ ജീവചരിത്രകാരനായ ശ്രീ പറവൂർ കെ ഗോപാലപിള്ള പറയുന്നു. 'പ്രാചീന മലയാളത്തിന്റെ ഒന്നാം ഭാഗം മാത്രമാണ് നമുക്കു ലഭിച്ചിട്ടുള്ളത്. രണ്ടും മൂന്നും ഭാഗങ്ങൾ കൂടി സ്വാമി എഴുതിത്തീർന്നിട്ടുണ്ടെന്നും അത് അദ്ദേഹത്തിന്റെ സഞ്ചാരകാലങ്ങളിൽ എവിടെയങ്കിലും നിക്ഷേപിക്കുകയൊ ആരുടെ യെങ്കിലും കൈവശം ഏൾപിയ്ക്കുകയൊ ചെയ്തിട്ടുണ്ടെന്നും അറിയുന്നു. ഈ ചരിത്രത്തിന്റെ കയ്യെഴുത്തുപ്രതികൾ കൈവശമുള്ളവർ അതു കഴിയും വേഗം പ്രസിദ്ധീകരിക്കേണ്ടതാണെന്നും, അങ്ങനെ ചെയ്താൽ അത് തങ്ങളുടെ യഥാർത്ഥ സ്ഥാനത്തെക്കുറിച്ചു ബോധവാന്മാരല്ലാത്ത മലയാളികളെ ഉദ്ധരിപ്പാൻ ഉകാരപ്രദമാവും'. പ്രസ്തുത പുസ്തകത്തിന്റെ രണ്ടാം ഭാഗമാണ് ഒരു നൂറ്റാണ്ടിനു ശേഷം ശ്രീ വൈക്കം വിവേകാനന്ദൻ കണ്ടെടുത്ത് ഇപ്പോൾ പ്രസിദ്ധീകൃതമാവുന്നത്

മതത്തിന്റെയും വിദ്യയുടെയും മേഖലകളിൽ അന്ന് നിലനിന്നിരുന്ന ബ്രാഹ്മണാധിപത്യത്തിനെതിരെയുള്ള ഒരു പാശുപതാസ്ത്രമാണ് 'വേദാധികാര നിരൂപണം'. വേദം പഠിക്കാനും, പഠിപ്പിക്കാനും, ചൊല്ലാനും ബ്രാഹ്മണർക്ക് മാത്രമേ അവകാശമുള്ളൂ എന്ന സിദ്ധാന്തം മാത്രമല്ല ഇതിൽ ഖണ്ഡിക്കപ്പെടുന്നത്.





വേദം പഠിക്കരുതെന്ന് പറയുമ്പോൾ സംസകൃതം പഠിക്കരുതെന്നും അത് ഉദ്ദേശിക്കുന്നുണ്ട്. അന്ന് ജീവിതത്തിന്റെ വിവിധ മേഖലകളിൽ പ്രവൃത്തിക്കാനും പുരോഗമിക്കാനുമുള്ള അറിവുകൾ, വൈദ്യം, നിയമം, വാസ്തു ശാസ്ത്രം തുടങ്ങി എല്ലാം സംസ്കൃതത്തിലാണ് ഉണ്ടായിരുന്നത്. പ്രാദേശിക ഭാഷകളിൽ ഇത്തരം അറിവുകൾ രേഖപ്പെടുത്തി തുടങ്ങിയിരുന്നില്ല. അപ്പോൾ സംസ്കൃതവും പഠിക്കരുതെന്നാവുമ്പോൾ പ്രധാന വിദ്യകളൊന്നും അവർണർ സ്വായത്തമാക്കരുതെന്ന് തന്നെയാണ് ഉദ്ദേശിക്കപ്പെട്ടത്. അതായത് അവർക്ക് വിദ്യാഭ്യാസം ലഭിക്കാതിരിക്കാൻ വേണ്ട കാര്യങ്ങൾ മതത്തിന്റെ പേരുപറഞ്ഞ് ഉറപ്പാക്കിയിരുന്നു. പ്രയോജനപ്രദമായ വിദ്യകൾ സവർണർ മാത്രമേ അഭ്യസിക്കാവൂ. ജ്ഞാനത്തിന്റെ സ്വകാര്യവൽക്കരണവും അതു വഴിയുള്ള ചൂഷണവുമാണ് ഇത്. എല്ലാം നേടാനുതകുന്ന വിദ്യയെ കുത്തകാവകാശമാക്കി വയ്ക്കുന്നതിലൂടെ ഭൗതിക വസ്തുക്കളുടെ അവകാശം തന്നെയാണ് സവർണർ തങ്ങളുടെ അധീനതയിൽ ഒതുക്കി നിർത്തിയത്. സമ്പത്തും, പ്രശസ്തിയും, പ്രതാപവും ഒക്കെ ജ്ഞാനത്തിന്റെ ഉടമക്ക് അധീനമായി നിൽക്കും. വേദം പഠിക്കാൻ ബ്രാഹ്മണേതരർക്കും അവകാശമുണ്ടെന്ന് തെളിഞ്ഞാൽ പിന്നെ മറ്റ് വിജ്ഞാന ശാഖകൾ, വിദ്യകൾ, അഭ്യസിക്കുക ആർക്കും സാദ്ധ്യമാവുമല്ലോ?

ശ്രുതികൾ, സ്മൃതികൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ തുടങ്ങിയവയിൽ നിന്നുമുള്ള തെളിവുകൾ നിരത്തി വേദം പഠിക്കാൻ ആർക്കും അവകാശമുണ്ടെന്ന് സ്വാമി വേദാധികാര നിരൂപണത്തിൽ യുക്തിപൂർവ്വം സമർത്ഥിക്കുന്നു. ഉപനിഷത്തുകളിൽ നിന്നുമുള്ള ഉദാഹരണങ്ങളായി; ക്ഷത്രിയരിൽ നിന്നും വേദം അഭ്യസിച്ച ഗാർഗ്യൻ, ഉദ്ദാലകൻ, ശ്വേതകേതു, ശ്രീ ശുകൻ തുടങ്ങിയ ബ്രാഹ്മണരേയും, വേദം അഭ്യസിച്ച ജാനശ്രുതി, ജാബാലൻ തുടങ്ങിയ ശൂദ്രരെയും ചൂണ്ടിക്കാട്ടുന്നു. വേദം പഠിക്കാനും പഠിപ്പിക്കാനും മറ്റുള്ളവർക്കും അവകാശമുണ്ടെന്നതിന് ഇതിൽ പരം ഒരു തെളിവും ആവശ്യമില്ല. അപ്പോൾ കേരളത്തിൽ നിലവിലിരുന്ന നിയന്ത്രണങ്ങൾ സ്വാർത്ഥ താൽപര്യങ്ങൾ സംരക്ഷിക്കാൻ വേണ്ടിയുള്ളവയാണ്; അധർമ്മമാണ്. സ്വയം തയ്യാറാവുന്ന ഏതു ജാതിക്കാരനും, വേദ പഠനത്തിനും, വൈദിക കർമ്മങ്ങൾക്ക് നേതൃത്വം നൽകുന്നതിനും അധികാരമുണ്ടെന്ന് തന്നെയാണ് 1880 കളിൽ രചിച്ച വേദാധികാര നിരൂപണം

വ്യക്തമാക്കുന്നത്. വൈദിക കർമ്മങ്ങൾ നടത്താൻ വേണ്ട അധികാരമുള്ള കീഴ്ജാതിക്കാർക്ക് ക്ഷേത്ര പ്രവേശനത്തിന് അവകാശ മുണ്ടെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ. സ്വാമിയുടെ ഈ സിദ്ധാന്തം തന്നെയാണ് ഗുരുവിന്റെ ക്ഷേത്ര നിർമ്മാണങ്ങൾക്ക് ശക്തി പകർന്നതും ജനങ്ങളെ വൈക്കം, ഗുരുവായൂർ സത്യാഗ്രഹങ്ങളി ലേക്ക് നയിച്ചതും. എങ്കിൽ കൂടി സ്വാമി 1880 കളിൽ വൈദിക കർമ്മങ്ങൾ നടത്താനുള്ള അവകാശം കീഴ്ജാതിക്കാരന് ഉണ്ടെന്ന് പ്രഖ്യാപിച്ചിട്ടും 1930 കളിൽ പോലും നാം ക്ഷേത്രത്തിനു സമീപത്തു കൂടിയുള്ള റോഡുകൾ ഉപയോഗിക്കാൻ വേണ്ട സമരങ്ങൾക്ക് മാത്രമേ ധൈര്യപ്പെട്ടുള്ളു. അന്നത്തെ സാമൂഹിക രാഷ്ട്രീയ പരിതസ്ഥിതികളിൽ ബ്രാഹ്മണ മേധാവിത്വത്തെ ഇങ്ങനെ നിർഭയം വിമർശിച്ച വേദാധികാര നിരൂപണത്തിന്റെ കടലാസ്സുകൾക്ക് തീ പിടിക്കാത്ത താണ് അത്ഭുതം എന്നാണ് നടരാജ ഗുരു അഭിപ്രായപ്പെട്ടത്.

വേദപഠനത്തിനും, വൈദികകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനും എല്ലാ ജാതിക്കാർക്കുമുള്ള അർഹത തന്റെ കൃതികളിലൂടെ സ്ഥാപിക്കുന്ന സ്വാമി ആദ്ധ്യാത്മിക തത്വങ്ങളും മതാചാരങ്ങളും ഒക്കെ സാധാ രണക്കാർക്ക് മനസ്സിലാവുന്ന രീതിയിൽ ലഭ്യമാവാൻ വേണ്ടി പല കൃതികൾക്കും, വ്യാഖ്യാനങ്ങളും വിവർത്തനങ്ങളും തയ്യാറാക്കിയിട്ടുണ്ട്. അദ്വൈത ചിന്താപദ്ധതി, ചിദാകാശലയം, വേദാന്തസാരം, സർവ്വമതസാമരസ്യം, നിജാനന്ദലഹരി എന്നിവ സാധാരണക്കാർക്കു വേണ്ടി മലയാളത്തിൽ അദ്ദേഹം തയ്യാറാക്കിയവയാണ്. ദുർഗ്രഹ ങ്ങളായ ആദ്ധ്യാത്മിക തത്വങ്ങൾ വളരെ ലളിതമായി ഇവ വിശദീകരിക്കുന്നു. സ്വാമിയുടെ അഭിപ്രായത്തിൽ ബ്രാഹ്മണൻ എന്ന പദം ഒരു ജീവിത രീതിയെയാണ് സൂചിപ്പിക്കുന്നത്. അത് ജന്മനാ നേടിയെടുക്കാനാവുന്നതല്ല. ആ ചിട്ടകൾ പിന്തുടരുന്ന ആരും ബ്രാഹ്മണൻ തന്നെ. അങ്ങനെ അല്ലാത്തവൻ ബ്രാഹ്മണകുലത്തിൽ ജനിച്ചാലും ബ്രാഹ്മണനല്ല. പൂജാ കർമ്മങ്ങൾ ലളിതമായ രീതിയിൽ വ്യാഖ്യാനിച്ചിരിക്കുന്ന ഒരു കൃതിയാണ് 'ശ്രീ ചക്രപൂജാകൽപം' അത് പഠിച്ച് ആർക്കും ബന്ധപ്പെട്ട താന്ത്രിക കർമ്മങ്ങൾ അനുഷ്ഠിക്കാം. മനുഷ്യൻ അഹിംസ പാലിക്കേണ്ടുന്നതിന്റെ പ്രാധാന്യം ഉദ്ബോധി പ്പിക്കുന്ന കൃതിയാണ് 'ജീവകാരുണ്യ നിരൂപണം'.





പത്തൊൻപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതി, ആധുനിക കേരളത്തെ രൂപപ്പെടുത്തിയ സാമുദായിക പരിഷ്കരണ പ്രസ്ഥാന ങ്ങളുടെയും കാലമായിരുന്നു. സ്വാമിയുടെ ആശയങ്ങളും വീക്ഷണങ്ങളും കേരളത്തിലെ എല്ലാ സാമൂഹ്യ പരിഷ്കരണ പ്രവർത്തനങ്ങൾക്കും ശക്തി പകർന്നിട്ടുണ്ട്. പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിൽ ജാതി വ്യവസ്ഥ, മരുമക്കത്തായം, അവർണർ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉപയോഗപ്പെടുത്തുന്നതിന് തടസ്സമായ നിയമങ്ങൾ, ക്ഷേത്ര പ്രവേശന നിരോധനം, വസ്ത്രധാരണ രീതി, നാമകരണം, സഞ്ചാര സ്വാതന്ത്ര്യം തുടങ്ങിയവയിലെ നിയന്ത്രണങ്ങൾ മുതലായവക്കെതിരെയുണ്ടായ ആദ്യ പ്രക്ഷോഭങ്ങൾക്കും പരിശ്രമ ങ്ങൾക്കും സ്വാമിയുടെ ഗവേഷണ പ്രവർത്തനവും സ്വാധീന ശക്തിയും തീർച്ചയായും പ്രയോജനപ്പെട്ടിട്ടുണ്ട്. സ്വാമിയുടെ പ്രഥമ ശിഷ്യനും സഹകാരിയുമായ ശ്രീ നാരായണ ഗുരുവും മത, സാമൂഹിക, സാമ്പത്തിക പരിഷ്കരണങ്ങൾ സംബബന്ധിച്ച് അദ്ദേഹത്തിന്റെ അതേ അഭിപ്രായക്കാരനായിരുന്നു. ഇവരുടെ സ്വാധീനം കേരള സമൂഹത്തിൽ പ്രത്യേകിച്ച് നായർ ഈഴവ സമുദായങ്ങളിൽ വരുത്തിയ പരിഷ്കാര ങ്ങൾക്ക് സമാനമായി ചൂണ്ടിക്കാണിക്കാൻ കേരള ചരിത്രത്തിൽ മാത്രമല്ല ഭാരതചരിത്രത്തിൽ തന്നെ മറ്റൊരു ഉദാഹരണവുമില്ല.

ജന്മി-ബ്രാഹ്മണ മേധാവിത്വത്താൽ അടിച്ചമർത്തപ്പെട്ടിരുന്ന ജാതി വിഭാഗങ്ങളിൽ സ്വാമിയുടെയും സഹപ്രവർത്തകരുടെയും സ്വാധീനത്താൽ ഉണ്ടായ ഉയർത്തെഴുന്നേൽപാണ് ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയെ ദക്ഷിണേന്ത്യയിൽ ആവേശോജ്വല മാക്കുന്നത്. ഈഴവ സമുദായത്തിന്റെ പരിവർത്തനം ലക്ഷ്യമാക്കി ശ്രീ നാരായണഗുരു രൂപം കൊടുത്ത എസ്.എൻ.ഡി.പി യോഗം (1903), പുലയ മഹാജനങ്ങളുടെ ഉയർത്തെഴുന്നേൽപ്പിനായി അയ്യങ്കാളി സ്ഥാപിച്ച സാധുജന പരിപാലന സംഘംന(1905), കത്തോലിക്കാ കോൺഗ്രസ് (1905), കേരളീയ നായർ സമാജം (1907), നമ്പൂതിരി യോഗക്ഷേമ സഭ (1909), മുസ്‌ലീം ഐക്യസംഘം (1922) തുടങ്ങിയ നിരവധി സമുദായ പരിഷ്കരണ പ്രസ്ഥാനങ്ങൾ മലയാളിയുടെ നിത്യജീവിതത്തെ മാറ്റിമറിച്ചു.

ജാതി വ്യത്യാസങ്ങൾ എന്നതു പോലെ തന്നെ പ്രധാനമാണ് ജാതിക്കുള്ളിലെ ഉപ വിഭാഗങ്ങൾ തമ്മിലുള്ള വ്യത്യാസങ്ങൾ,

അന്ധവിശ്വാസങ്ങൾ, കെട്ടു കല്യാണം തുടങ്ങിയ നിരവധി അനാചാരങ്ങൾ, സ്വത്തവകാശം സംബന്ധിച്ച അന്യായമായ നിയമങ്ങൾ സ്ത്രീകൾക്ക് അസമത്വം ഉണ്ടാക്കുന്ന ആചാരങ്ങളും നിയമങ്ങളും, ദുർദേവതാ പൂജകൾ മുതലായവ. ഇത്തരം നിരവധി അന്ധവിശ്വാസങ്ങൾ ഇല്ലാതാക്കാൻ സ്വാമിയിൽ നിന്നും തുടങ്ങുന്ന സന്യാസി വര്യന്മാർക്കായി.

സ്ത്രീ സമത്വത്തിനു വേണ്ടി കേരളത്തിൽ ആദ്യമായി വാദിക്കുന്നത് സ്വാമിയാണ്. പ്രപഞ്ചത്തിൽ സ്ത്രീ പുരുഷന്മാർക്കുള്ള സ്ഥാനം എന്ന അദ്ദേഹത്തിന്റെ പ്രബന്ധം മത ദർശനങ്ങളെയും സാമൂഹ്യ യാഥാർത്ഥ്യങ്ങളെയും അടിസ്ഥാനമാക്കി സ്ത്രീകൾക്ക് സമൂഹത്തിലുള്ള സ്ഥാനം നിർവചിക്കുന്നു. ജന്മി നാടുവാഴി പാരമ്പര്യത്തിന്റെ താൽപര്യങ്ങൾ സംരക്ഷിച്ചു നിലനിർത്തിയിരുന്ന മരുമക്കത്തായത്തിൽ സ്ത്രീയുടെ സ്വാതന്ത്ര്യവും സ്വയം നിർണയാവകാശവും കുടുംബഭരണം കൈയ്യാളുന്ന കാരണവരുടെ അധികാരത്തിന് വിധേയമായിട്ടാണ് നിലനിന്നത്. ബ്രാഹ്മണ ജീവിതത്തിന് കൽപ്പിക്കപ്പെട്ട മഹത്വവും ജാതിമേൽക്കോയ്മയും ഭൂപ്രഭുത്വവും കൊണ്ട് നായർ തറവാടുകളിലെ സംബന്ധരീതിയെ പരമാവധി ചൂഷണം ചെയ്യാനും അരാജകമായ ഒരു ലൈംഗികാവസ്ഥ നിലനിർത്താനും ബ്രാഹ്മണ പുരുഷമേധാവിത്വത്തിന് കഴിഞ്ഞു. നായർ തറവാടുകളിലെ നമ്പൂതിരി സംബന്ധം തറവാടിന്റെ അന്തസ്സുയർത്തുന്ന ഘടകമായിത്തീർന്നതും, തീരുമാനമെടുക്കുന്നതിൽ കാരണവർക്കുണ്ടായിരുന്ന അധികാരവും പലപ്പോഴും സ്ത്രീകളുടെ ഇച്ഛയോ അനുവാദമോ ഇല്ലാത്ത സംബന്ധങ്ങൾക്കും, സംബന്ധം വേർപെടുത്തലുകൾക്കും അവരെ നിർബന്ധിതരാക്കി. തറവാടിന്റെ അന്തസ്സും ഭൂസ്വത്തടക്കമുള്ള സാമ്പത്തിക ലാഭങ്ങളും ലാക്കാക്കി നമ്പൂതിരിമാരെ സ്വീകരിപ്പാൻ കാരണവർ സ്വന്തം സഹോദരീ സഹോദരൻമാരെയും മരുമക്കളെയും നിർബന്ധിക്കുന്ന സമ്പ്രദായത്തിൻ കീഴിൽ' സംബന്ധ ഏർപ്പാട് തികച്ചും സ്ത്രീ വിരുദ്ധമായിത്തീർന്നു. ഇത് എത്രമാത്രം നിന്ദ്യമാണെന്ന് സ്വാമി ചൂണ്ടിക്കാട്ടുന്നുണ്ട്. പാഞ്ചാലിക്ക് അഞ്ചു ഭർത്താക്കന്മാരുണ്ടെന്ന് പറയുമ്പോലെയാണ് മദ്ധ്യതിരുവിതാംകൂറിലെ സ്ഥിതി. മൂന്ന് നാല് പേർക്ക് കൂടി ഒരു ഭാര്യ. ഈ ഏർപ്പാട് ശരിയാണോ?.





സ്ത്രീക്ക് മതപരമായ കർമ്മങ്ങളിൽ, സാമൂഹിക രംഗങ്ങളിൽ, സാംസ്കാരിക വികസനത്തിൽ, കുടുംബത്തിന്റെ ശ്രേയസ്സിൽ പുരുഷന്റേതുപോലെ തന്നെ പങ്ക് നിർവ്വഹിക്കാനുണ്ടെന്ന് സ്വാമിയുടെ ബന്ധപ്പെട്ട ലേഖനങ്ങൾ വ്യക്തമാക്കുന്നു.

സവർണ്ണ അവർണ്ണ പ്രത്യയശാസ്ത്രങ്ങളുടെ സംഘർഷത്തെ കണക്കിലെടുക്കാതെയുള്ള ചരിത്രപഠനം അസാദ്ധ്യമാണെന്നത് ഇന്ന് ശക്തമായിക്കൊണ്ടിരിക്കുന്ന ഒരു അഭിപ്രായമാണ്. അവർണ്ണ മുന്നേറ്റത്തിന് ഉപയോഗപ്പെടുത്താവുന്ന സൈദ്ധാന്തികവും പ്രായോഗികവുമായ ഒരു സംവിധാനം കേരളത്തിൽ ആദ്യമായി രൂപപ്പെടുത്തുന്നത് സ്വാമിയാണ്. സവർണ്ണരുടെ ആയുധമായിരുന്ന മതത്തിന് വിരുദ്ധമായ ഒരു സൈദ്ധാന്തിക പ്രസ്ഥാനം രൂപപ്പെടുത്തുന്നതിനല്ല, സാമൂഹിക പ്രശ്നങ്ങളെ മതത്തിന്റെയും ദർശനങ്ങളുടെയും യഥാർത്ഥ അർത്ഥത്തിൽ സമീപിക്കുന്നതിനാണ് സ്വാമിയും മറ്റ് ആത്മീയ നേതാക്കളും ശ്രമിച്ചത്. സ്വാമി ബ്രാഹ്മണരുടെ വേദാധികാരത്തെയും, ഭരണത്തിലും സമ്പത്തിന്റെ ഉടമസ്ഥത യിലുമുള്ള കുത്തകയെയും, സംസകൃതമേൽക്കോയ്മയെയും സൈദ്ധാന്തി കമായി വെല്ലുവിളിച്ചത് ബ്രാഹ്മണേതര സമുദായങ്ങളിൽ ഒരു പുതിയ ഉണർവ്വുണ്ടാക്കി. എന്നാൽ ബ്രഹ്മണരുടെ വേദാധികാരത്തിനെതിരെ അദ്ദേഹം നടത്തിയ വിമർശനം ഒരിക്കലും വേദത്തിന്റെ നിരാകരണമായിരുന്നില്ല.

പൗരാണിക ഭാരത സംസ്കാരത്തെ അതിന്റെ ശരിയായ അർത്ഥത്തിൽ വ്യാഖ്യാനിച്ച സ്വമിയെപ്പോലുള്ള ആദ്ധ്യാത്മികാചാര്യൻമാർ തന്നെയാണ് സ്വാതന്ത്ര്യ സമരത്തിന് ദാർശനികമായ ഒരടിത്തറരൂപപ്പെടുത്തിയത്. അന്നത്തെ ചരിത്രം പഠിക്കുന്നത് വസ്തുനിഷ്ഠമാകണമെങ്കിൽ സ്വാമിയെപ്പോലുള്ളവരുടെ സംഭാവനകൾ വിലയിരുത്തേണ്ടതുണ്ട്. ഈ ആത്മീയാചാര്യന്മാർക്ക് അധികാര കൈമാറ്റത്തിൽ ആയിരുന്നില്ല, സാമൂഹ്യ നീതികൈവരിക്കുന്നതിലായിരുന്നു ശ്രദ്ധ. തികഞ്ഞ മതബോധത്തോടെ, ആദ്ധ്യാത്മികമായ ഉണർവോടെ, ജാതിവ്യത്യാസങ്ങൾക്കും മറ്റ് താൽപര്യങ്ങൾക്കും അതീതരായി അവർ സാമൂഹിക പ്രശ്നങ്ങളിൽ ഇടപെട്ടു. അനാചാരങ്ങൾക്കും അനീതിക്കുമെതിരായി പ്രവർത്തിച്ചു. കേരളത്തിൽ ഇത്തരമൊരു പരമ്പര ചട്ടമ്പി സ്വാമികളിൽ നിന്നാരംഭിക്കുന്നു. ഇവരിൽ ചട്ടമ്പിസ്വാമി, നീലകണ്ഠതീർത്ഥപാദർ തുടങ്ങിയവർ ജ്ഞാനമാർഗ

മാണ് സ്വീകരിച്ചത്. എന്നാൽ നാരായണഗുരു, തീർത്ഥപാദപരമ ഹംസർ, വാഗ്ഭടാനന്ദൻ തുടങ്ങിയവർ കർമ്മ യോഗത്തിന്റെ മാർഗ്ഗം സ്വീകരിച്ചു. നിലനിന്ന അനാചാരങ്ങളെ തുടച്ചു മാറ്റാൻ അവർ സമൂഹത്തിൽ ക്രിയാത്മകമായി ഇടപെട്ടു. മതാചാരങ്ങളെയും ജീർണിച്ച സാമൂഹ്യ വ്യവസ്ഥകളെയും അവർ കാലാനുസൃതമായി പരിഷ്കരിച്ചു. ക്ഷേത്രങ്ങൾ ആരാധനാകേന്ദ്രങ്ങൾ കൂടിയാകണം എന്ന് അവർ നിർദ്ദേശിച്ചു. ഉത്സവങ്ങൾക്കും അടിയന്തരങ്ങൾക്കും വേണ്ടി ധൂർത്തടിക്കുന്ന പണം ദരിദ്രർക്ക് നൽകുവാൻ അവർ അഭ്യർത്ഥിച്ചു. ജ്ഞാനവും കർമ്മവും അന്ന് കേരളത്തിനാവശ്യമായിരുന്നു. നവോത്ഥാനത്തിന് നേതൃത്വം നൽകിയ ആചാര്യന്മാരിൽ അവ സമജ്ഞസമായി സമ്മേളിച്ചു. ജീവിതത്തിലും ചിന്തയിലും ലാളിത്യമാണ് സാമൂഹ്യ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നവർക്ക് ഉണ്ടായിരിക്കേണ്ട തെന്ന്, അത് തന്നെയാണ് ഈശ്വരസാക്ഷാത്കാരത്തിനുള്ള മാർഗ്ഗവും എന്ന് അവർ കാട്ടിക്കൊടുത്തു. വിദ്യകൊണ്ടും അദ്ധ്വാനം കൊണ്ടും തേജസ്വികളും കരുത്തരും ആവാൻ അവർ നിന്ദിതരെയും പീഡിതരെയും ഉദ്ബോധിപ്പിച്ചു.

അധികാരത്തിൽ ആഗ്രഹം ഇല്ലാതിരുന്നതിനാൽ അതിൽ നിന്നും ആവുന്നത്ര അകന്നു നിൽക്കുക ഈ ആചാര്യന്മാരുടെ വ്രതമായിരുന്നു. അതുകൊണ്ട് സ്വാമിക്കും മറ്റ് ആചാര്യന്മാർക്കും സത്യം നിർഭയം തുറന്നു പറയാനായി. രാഷ്ട്രീയ സാംസ്കാരിക നേതൃത്വത്തിനു പിന്നിലെ ശുദ്ധീകരണ ശക്തിയായി ഇപ്രകാരം ഒരു സന്യാസി പാരമ്പര്യം ഉണ്ടായിരുന്നതിനാൽ ആ നേതൃത്വത്തിന്റെ മുഖമുദ്ര ധീരതയുമായി.

കേരളത്തിൽ നവോത്ഥാന കാലത്തുണ്ടായ സാമൂഹികമായ ഉണർവ്വും അന്നുയർന്നു വന്ന സിദ്ധാന്തങ്ങളും, നിലനിർത്താനും ഉപയോഗപ്പെടുത്താനും വേണ്ടത്ര ശക്തരായ പിൻഗാമികൾ സ്വാമിക്കും ഗുരുവിനുമുണ്ടായില്ല. അവരുടെ സിദ്ധാന്തങ്ങളിലും പ്രവർത്തനങ്ങളിലും ആകൃഷ്ടരായിരുന്ന ഒരു വലിയ ജനസമൂഹം ഈ ആചാര്യന്മാരുടെ കാലശേഷവും അവരുടേതിന് സമാനമായ ആദർശങ്ങളും അഭിപ്രായങ്ങളുമുള്ള പ്രസ്ഥാനങ്ങൾ തിരഞ്ഞു കണ്ടെത്തുകയും ചെയ്തു. ഇതാണ് നായർ ഈഴവ സമുദായങ്ങളിൽ നിന്നും ഇടതുപക്ഷ പ്രസ്ഥാനത്തിലേക്കുള്ള നിലക്കാത്ത പ്രവാഹത്തിന് കാരണമായിത്തീർന്നത്.





ഏറെ സാമൂഹ്യ നവോത്ഥാന പ്രസ്ഥാനങ്ങൾ ഉണ്ടായ, ശ്രീരാമകൃഷ്ണനും, സ്വാമി വിവേകാനന്ദനും ജന്മം കൊടുത്ത ബംഗാളിലും, അതേപോലെ ചട്ടമ്പിസ്വാമിയും നാരായണ ഗുരുവും പ്രവർത്തിച്ച കേരളത്തിലുമാണ് കമ്യൂണിസ്റ്റ് പ്രസ്ഥാനം വളർന്നു വികസിച്ചത്. രണ്ടിടത്തും ഒരിക്കൽ ഈ പ്രസ്ഥാനത്തിന് ശക്തമായ താത്വിക അടിത്തറയും ലോക നന്മ എന്ന ലക്ഷ്യവും ഉണ്ടായിരുന്നു. കേരളത്തിനെയും ബംഗാളിനെയുംകാൾ ക്രൂരമായ ജാതി വ്യവസ്ഥയും നീചത്വങ്ങളും അന്ന് നിലനിന്ന ഇന്നും നിലനിൽക്കുന്ന ബീഹാർ പോലുള്ള പ്രദേശങ്ങളിൽ കമ്യൂണിസ്റ്റ് പ്രസ്ഥാനങ്ങൾക്ക് വേരുറപ്പിക്കാൻ കഴിയാത്തത് അവിടത്തെനിലം പാകപ്പെടുത്തിക്കൊടുക്കാൻ ഒരു രാമകൃഷ്ണനോ, ചട്ടമ്പിയോ ഉണ്ടായിരുന്നില്ലെന്നതു തന്നെയാണ്.

(ആർ. രാമൻ നായർ, എൽ. സുലോചനാ ദേവി എന്നിവരുടെ Chattampi Swami : An Intellectual Biography എന്ന ഗ്രന്ഥത്തോട് കടപ്പാട്)

# ചട്ടമ്പിസ്വാമി ആർക്കൈവ്

കർമം കൊണ്ടും ദർശനം കൊണ്ടും കേരളീയ സമൂഹത്തിൽ നവോത്ഥാനത്തിന്റെ തീപ്പൊരികൾ വിതറിയ ആദ്ധ്യാത്മികാചാര്യനായ ചട്ടമ്പിസ്വാമികളുടെ കൃതികളും ബന്ധപ്പെട്ട രേഖകളും കേരളത്തിലങ്ങോളമിങ്ങോളമായി ചിതറിക്കിടക്കുകയാണ്. പ്രചീന മലയാളം പോലുള്ള ചില കൃതികൾ സ്വാമിയുടെ സമാധിക്കു ശേഷം എൺപതു വർഷം കഴിഞ്ഞാണ് കണ്ടെടുത്തു പ്രസിദ്ധീകരിക്കുകയും ചർച്ചാ വിഷയമാകുകയും ചെയ്തതു് എന്നതു തന്നെ നമുക്കു വന്നിരിക്കാവുന്ന നഷ്ടത്തിന്റെ സ്വഭാവം വ്യക്തമാക്കുന്നു. ഇനിയും ശേഷിക്കുന്ന രേഖകളും വിവരങ്ങളും സംരക്ഷിക്കുകയാണ് ചട്ടമ്പിസ്വാമി ഡിജിറ്റൽ ആർക്കൈവിന്റെ ഉദ്ദേശം.

ദക്ഷിണേന്ത്യാ പഠന കേന്ദ്രത്തിന്റെ ആഭിമുഖ്യത്തിലാണ് ചട്ടമ്പിസ്വാമിയെക്കുറിച്ചുള്ള വിവരശേഖരം നിർമ്മിക്കുകയും ഡിജിറ്റൽ ആർക്കൈവ് രൂപപ്പെടുത്തുകയും ചെയ്യുന്നതു്. ആംഗല ഭാഷയിൽ ചട്ടമ്പിസ്വാമിയുടെ ഒരു വിശദമായ ജീവചരിത്ര ഗ്രന്ഥവും, നാരായണ ഗുരു, നീലകണ്ഠതീർത്ഥപാദർ, തീർത്ഥപാദപരമഹംസർ തുടങ്ങിയവരുടെ ജീവചരിത്രഗ്രന്ഥങ്ങളും, അവരെക്കുറിച്ചുള്ള വിവര ശേഖരവും ആർക്കൈവ് പ്രോജക്ടിന്റെ ഭാഗമാണ്.

സ്വാമിയുടെ അപ്രകാശിത ഗ്രന്ഥങ്ങൾ, കുറിപ്പുകൾ, കത്തുകൾ, കയ്യെഴുത്തു രേഖകൾ, പ്രസിദ്ധീകരിച്ച പുസ്തകങ്ങളുടെ വിവിധ പതിപ്പുകൾ, മറ്റ് പുസ്തകങ്ങളിലും ആനുകാലിക പ്രസിദ്ധീകരണങ്ങളിലും വന്നിട്ടുള്ള സ്വാമിയുടേതോ അദ്ദേഹത്തെക്കുറിച്ചുള്ളതോ ആയ ലേഖനങ്ങളും കൃതികളും, രേഖാചിത്രങ്ങൾ, ഫോട്ടോഗ്രാഫുകൾ, കത്തുകൾ, സ്വാമിയെ സ്പർശിക്കുന്ന ഡയറിക്കുറിപ്പുകൾ, സ്മരണകൾ, ബന്ധപ്പെട്ട വ്യക്തികളുമായുള്ള അഭിമുഖ സംഭാഷണങ്ങളുടെ കുറിപ്പുകൾ, ആഡിയോ വീഡിയോ ടേപ്പുകൾ തുടങ്ങിയവയും ഉൾക്കൊള്ളുന്നതായിരിക്കും ചട്ടമ്പി സ്വാമി ഡിജിറ്റൽ ആർക്കൈവ്. സ്വാമിയെക്കുറിച്ചുള്ള പ്രധാനപ്പെട്ട കാര്യങ്ങൾ അറിയാവുന്നവർ അതു രേഖപ്പെടുത്തി ആരിൽ നിന്നാണ് ലഭിച്ചതു് തുടങ്ങിയവ വിശദമായി കുറിച്ചയക്കുകയാണെങ്കിൽ അവയും പ്രാധാന്യമനുസരിച്ച് ആർക്കൈവിൽ ഉൾക്കൊള്ളിക്കുന്നതാണ്. സ്വാമിയുമായി ബന്ധപ്പെട്ട കാലപ്പഴക്കം കൊണ്ടു് ജീർണ്ണിച്ച് നശിച്ച് പോകാവുന്ന രേഖകൾ കമ്പ്യൂട്ടർ സാങ്കേതിക വിദ്യയുടെ സഹായത്തോടെ പിൽക്കാല ഗവേഷകർക്കു വേണ്ടി സംരക്ഷിക്കുകയാണ് ഈ ഡിജിറ്റൽ ആർക്കൈവിന്റെ ഉദ്ദേശം. ഇതു് ഇന്റർനെറ്റിലൂടെ ലോകമെങ്ങുമുള്ള ഉപയോഗത്തിനായി സൗജന്യമായി ലഭ്യമാക്കും.

ഈ ഡിജിറ്റൽ ആർക്കൈവിൽ ഉൾക്കൊള്ളിക്കാനാവുന്ന രേഖകൾ കൈവശമുള്ളവർ കംപ്യൂട്ടറിലേക്ക് പകർത്താൻ അവ നൽകി ഈ സമാരംഭവുമായി സഹകരിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. ഡിജിറ്റൈസ് ചെയ്തതിനു ശേഷം ഈ രേഖകൾ കേടു കൂടാതെ തിരികെ നൽകുന്നതാണ്. ഒപ്പം അവയുടെ ഒരു ഡിജിറ്റൽ പകർപ്പും കൂടി നൽകുന്നതാണ്. രേഖകളും വിവരങ്ങളും നൽകിയവരുടെ പേരും വിശദാംശങ്ങളും ഇന്റർനെറ്റിലെ ആർക്കൈവിൽ രേഖപ്പെടുത്തുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് souparnika.org എന്ന വെബ് സൈറ്റ് കാണുക, അല്ലെങ്കിൽ സെന്റർ ഫോർ സൗത്ത് ഇൻഡ്യൻ സ്റ്റഡീസ്, തിരുവനന്തപുരം 695043, കേരളം. ഈ-മെയിൽ: indiastudies@gmail.com എന്ന വിലാസത്തിൽ അന്വേഷിക്കുക.

# സൂചിക